

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 20 | THE ONLINE OFFICIAL NEWS BULLETTIN | 2022 May 14


ഉയിർപ്പുകാലം | SEASON OF RESURRECTION | ܥܕܢܐ ܕܩܝܡܬܐ

| ܚܕ ܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 15 ♪4 ♪1 3rd Sunday after New Sunday<br>i'do d-yeldas Aloho d Al Shablo<br>Feast of St. Mary for the Crops<br>Comme. of St. Isaac of Ninave, Doctor of the Church | 16 ♪8<br>32nd Mem. of Yuhanon Mar Severios (Koratti Zion Seminary) | 17 ♪4 | 18 ♪8 | 19 ♪4<br>197th Mem. of Punnathra Mar Dionysius III (Kottayam Cheriya Palli) | 20 ♪8<br>Comme. of the 4 Evangelists, All fathers of the 3 Ecumenical Synods | 21 ♪4<br>Comme. of St. Helen the Queen |



മലങ്കര ഓർത്തഡോക്സ് സഭ കണ്ടനാട് വെസ്റ്റ് ഭദ്രാസന ജീവകാരുണ്യ പ്രസ്ഥാനമായ മാർ പക്കോമിയോസ് ചാരിറ്റബിൾ സൊസൈറ്റിയും ഫാ. ചിറമേൽ ചാരിറ്റബിൾ ട്രസ്റ്റും സംയുക്തമായി നടപ്പാക്കുന്ന ജീവകാരുണ്യ പ്രവർത്തനം പ്രണാമം ("വിശക്കുന്നവനെ തേടി വിശപ്പകറ്റുന്നവന്റെ യാത്ര') കോലഞ്ചേരി കാതോലിക്കേറ്റ് സെന്ററിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവായും ചിറമേൽ അച്ചനും ചേർന്ന് ഉദ്ഘാടനം ചെയ്യുന്നു.

## വിശക്കുന്നവരെ തേടിയുള്ള യാത്ര ആരംഭിച്ചു

കോലഞ്ചേരി: പരിശുദ്ധ കാതോലിക്കാബാവതിരുമേനി അധ്യക്ഷനായ കണ്ടനാട് (വെസ്റ്റ്) ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിലുള്ള മാർ പക്കോമിയോസ് ചാരിറ്റബിൾ സൊസൈറ്റിയുടെയും ഫാ. ഡേവിസ് ചിറമേൽ ചാരിറ്റബിൾ ട്രസ്റ്റിന്റെയും സംയുക്ത നേതൃത്വത്തിൽ കേരളമൊട്ടാകെ അഗതിമന്ദിരങ്ങളിൽ സൗജന്യമായി ഭക്ഷ്യ വസ്തുക്കൾ വിതരണം ചെയ്യുന്ന 'വിശക്കുന്നവനെ ത്തേടി വിശപ്പകറ്റുന്നവന്റെ' യാത്ര ഫ്ളാഗ് ഓഫ് ചെയ്തു. ഈ പദ്ധതിപ്രകാരം ഭക്ഷണ സാധനങ്ങളും പ്രതിഭ കറി പൗഡറുകളും അഗതി മന്ദിരങ്ങളിൽ വിതരണം ചെയ്യും.

## പരിശുദ്ധ കാതോലിക്കാ ബാവാ അനുശോചിച്ചു

ദേവലോകം; യു.എ.ഇ പ്രസിഡന്റും അബുദാബി ഭരണാധികാരിയുമായ ഷെയ്ഖ് ഖലീഫ ബിൻ സായിദ് അൽ നഹ്യാന്റെ വിയോഗത്തിൽ പ. കാതോലിക്കാ ബാവാ അനുശോചിച്ചു. മലങ്കരസഭയുമായി ഉറ്റ ബന്ധം പുലർത്തിയിരുന്ന രാഷ്ട്ര തലവനായിരുന്നു അദ്ദേഹം. ഭരണാധികാരി എന്ന നിലയിൽ നിരവധി സഹായങ്ങൾ അദ്ദേഹം സഭയ്ക്ക് അനുവദിച്ചു നൽകിയത് നന്ദിയോടെ സ്മരിക്കുന്നു. വനിതകളുടെ ഉന്നമനത്തിന് അദ്ദേഹം നടപ്പിലാക്കിയ പ്രവർത്തനങ്ങൾ ഏറെ പ്രശംസനീയമാണ്. ഷെയ്ഖ് ഖലീഫ ബിൻ സായിദ് അൽ നഹ്യാന്റെ വിയോഗത്തിലൂടെ ഈ കാലഘട്ടത്തിലെ മികച്ച ഭരണാധികാരികളിൽ ഒരാളെയാണ് നഷ്ടമായതെന്നും പരിശുദ്ധ കാതോലിക്കാ ബാവാ പറഞ്ഞു.




ചന്ദനപ്പള്ളി തിരുനാളിനോട് അനുബന്ധിച്ച് നടന്ന പൊതുസമ്മേളനം ഗോവ ഗവർണർ ശ്രീധരൻപിള്ള ഉദ്ഘാടനം ചെയ്യുന്നു. പരിശുദ്ധ കാതോലിക്കാ ബാവാ, ഉമ്മൻചാണ്ടി എം.എൽ.എ., കുറിയാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്ത, ആരോഗ്യ മന്ത്രി വീണാ ജോർജ്, സാമൂഹിക പ്രവർത്തക ദയാബായി എന്നിവർ സമീപം.




കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ നേതൃത്വത്തിലുള്ള പ്രശാന്തം പാലിയേറ്റീവ് കെയർ സെന്ററിന്റെ പ്രവർത്തനോദ്ഘാടനം പെരുവയിൽ മന്ത്രി വി. എൻ. വാസവൻ നിർവ്വഹിക്കുന്നു. പരിശുദ്ധ കാതോലിക്കാ ബാവാ സമീപം.

## പ. കാതോലിക്ക ബാവ ബസേലിയോസ് ഭവൻ സന്ദർശിച്ചു

കിഴുമുറി: പ. പൗലോസ് ദ്വിതീയൻ ബാവായുടെ സ്മരണക്കായി കിഴുമുറി വലിയപള്ളി യുവജനപ്രസ്ഥാനം നിർമ്മിച്ച ബസേലിയോസ് ഭവൻ പ. കാതോലിക്കാ ബാവ സന്ദർശിച്ചു. കിഴുമുറി വലിയ പള്ളിയിലെ മേടം 23 വലിയ പെരുന്നാളിന് മുഖ്യ കാർമികത്വം വഹിച്ചശേഷമാണ് ബാവ ബസേലിയോസ് ഭവൻ സന്ദർശിച്ചത്. ബസേലിയോസ് ഭവൻ അഭിനന്ദനാർഹമായ പദ്ധതിയാണെന്നും ഇടവകയിലും , സമൂഹത്തിലും ഒരു ഭവനരഹിതർ പോലും ഉണ്ടാവരുതെന്നും ബാവ പെരുന്നാൾ ചടങ്ങുകളിൽ ഓർമിപ്പിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സഭാചരിത്രം

# മലങ്കരസഭാ ട്രസ്റ്റിമാർ

## ഡോ. വിപിൻ കെ. വർഗീസ്



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ മൂന്ന് ട്രസ്റ്റിമാരാണുള്ളത്. മെത്രാപ്പോലീത്തൻ ട്രസ്റ്റി, വൈദിക ട്രസ്റ്റി, അയ്മേനി ട്രസ്റ്റി എന്നിവരാണ് ഈ സ്ഥാനികൾ.

**മെത്രാപ്പോലീത്തൻ ട്രസ്റ്റി**

മലങ്കര മെത്രാപ്പോലീത്തായാണ് മെത്രാപ്പോലീത്തൻ ട്രസ്റ്റി. സഭാഭരണഘടനയുടെ 94 മുതൽ 98 വരെയുള്ള വകുപ്പുകൾ മലങ്കര മെത്രാപ്പോലീത്തായെ സംബന്ധിച്ചുള്ളതാണ്. "മലങ്കരയുടെ ലൗകികവും ദൈവികവും ആത്മീയവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം ഈ ഘടനയ്ക്ക് വിധേയമായി മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിട്ടുള്ളതാകുന്നു" (വകുപ്പ് 94). "ഏതെങ്കിലും ഇടവകയ്ക്ക് മെത്രാപ്പോലീത്താ ഇല്ലാതിരുന്നാൽ ആ ഇടവക മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിലിരിക്കുന്നതാകുന്നു" (വകുപ്പ് 95). "മലങ്കരസഭയിലെ മെത്രാസന ഇടവകകളുടെ പ്രത്യേക വകയല്ലാത്ത പൊതുസ്ഥാപനങ്ങൾ മുതലായവ മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള മേൽനോട്ടത്തിൽ ഇരിക്കുന്നതാകുന്നു" (വകുപ്പ് 97). "കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ സ്ഥാനം കൂടി വഹിക്കാവുന്നതാകുന്നു. മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ദേഹം അസോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും പ്രസിഡന്റും സമുദായ സ്വത്തുക്കളുടെ മെത്രാപ്പോലീത്താ ട്രസ്റ്റിയും ആയിരിക്കുന്നതാകുന്നു. മലങ്കരയുള്ള എല്ലാ പള്ളികളും ഔദ്യോഗികമായി മലങ്കര മെത്രാപ്പോലീത്തായ്ക്ക് സന്ദർശിക്കാവുന്നതും ആവശ്യമെന്നു തോന്നിയാൽ ഇടവക മെത്രാപ്പോലീത്തായെ വിവരം അറിയിച്ച് പള്ളി ഇടവകയോഗവും മെത്രാസന ഇടവകയോഗവും വിളിച്ചു കൂട്ടാവുന്നതും ആകുന്നു. കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും രണ്ട് വ്യക്തികളായി വരുമ്പോൾ അവരുടെ അധികാരാവകാശങ്ങൾ സംബന്ധിച്ച് ആവശ്യമായ വ്യവസ്ഥകൾ ചെയ്യേണ്ടതാകുന്നു" (വകുപ്പ് 98).

**കൂട്ടു ട്രസ്റ്റികൾ**

മലങ്കരസഭയിലെ വൈദിക-അയ്മേനി ട്രസ്റ്റികളെ സംബന്ധിച്ച് സഭാഭരണഘടനയുടെ 91 മുതൽ 93 വരെയുള്ള വകുപ്പുകൾ പ്രതിപാദിക്കുന്നു. "മലങ്കരമെത്രാപ്പോലീത്തായോടു കൂടി വട്ടിപ്പണം, കോട്ടയം സുറിയാനി സെമിനാരി എന്നിതുകളുടെയും ഇതുകളിൽ നിന്നുണ്ടായിട്ടുള്ളതും ഉണ്ടാകുന്നതുമായ ആദായത്തിന്റെയും ട്രസ്റ്റികളായി രണ്ടുപേർ ഉണ്ടായിരിക്കുന്നതും അതിൽ ഒരാൾ പട്ടക്കാരനും മറ്റേ ആൾ അയ്മേനിയും ആയിരിക്കേണ്ടതും ആകുന്നു" (വകുപ്പ് 91). "മേൽപറഞ്ഞവ ഒഴിച്ചുള്ള സമുദായ സ്വത്തുക്കളെ സംബന്ധിച്ച് പ്രത്യേക വ്യവസ്ഥകൾ ഇല്ലാത്തപക്ഷം അവയുടെ ട്രസ്റ്റി മലങ്കര മെത്രാപ്പോലീത്താ ആയിരിക്കുന്നതാകുന്നു" (വകുപ്പ് 92). "കൂട്ടുട്രസ്റ്റികളെ അസോസിയേഷൻ തെരഞ്ഞെടുക്കുന്നതാകുന്നു. യാതൊരു കാരണവും പറയാതെ കൂട്ടു ട്രസ്റ്റികളെ മാറ്റി വേറെ ട്രസ്റ്റികളെ ആക്കുന്നതിന് അസോസിയേഷന് അധികാരമുള്ളതാകുന്നു" (വകുപ്പ് 93).

1808-ൽ മലങ്കരസഭാ തലവനായിരുന്ന 7-ാം മാർത്തോമ്മാ ബ്രിട്ടീഷ് ട്രഷറിയിൽ 3000 പൂവരാഹൻ (10500 രൂപ) 8% പലിശയ്ക്ക് നിക്ഷേപിച്ചു. ആദ്യകാലങ്ങളിൽ മെത്രാപ്പോലീത്തൻ ട്രസ്റ്റി തനിയെ ആയിരുന്നു വട്ടിപ്പണത്തിന്റെ പലിശ ഏറ്റുവാങ്ങിയിരുന്നത്. ആദ്യമായി കൂട്ടുട്രസ്റ്റിമാർ നിയമിതരാകുന്നത് 1869-ൽ ആണ്. അന്ന് വൈദിക അയ്മേനി ട്രസ്റ്റികൾ അസോസിയേഷൻ യോഗത്തിൽ തെരഞ്ഞെടുക്കപ്പെട്ടു. എന്നാൽ ഇതിന് മുൻപ് തന്നെ ഔദ്യോഗികമായല്ലെങ്കിലും വൈദിക ട്രസ്റ്റിക്കു തുല്യമായ ഒരു പദവിയിൽ ഒരു വൈദികൻ മലങ്കരസഭയിൽ ഉണ്ടായിരുന്നു. 1653-ലെ കൂനൻകുരിശു സത്യം എന്ന ആദ്യ ഭാരതീയ സ്വാതന്ത്ര്യസമരകാലത്ത് അന്നത്തെ സഭാതലവനായിരുന്ന മാർത്തോമ്മാ പ്രഥമന്റെ സഹായിയായി വർത്തിച്ചിരുന്ന ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർ.

ഇതുവരെ വൈദിക - അയ്മേനി ട്രസ്റ്റി പദവികൾ വഹിച്ചിരുന്നവർ ഇവരാണ്.

**വൈദിക ട്രസ്റ്റി**

1869 ഒക്ടോബർ 21-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ യോഗത്തിൽ മലങ്കരസഭയുടെ ആദ്യ വൈദിക ട്രസ്റ്റി തെരഞ്ഞെടുക്കപ്പെട്ടു. താഴത്ത് ചാക്കോ ചാണ്ടപ്പിള്ള കത്തനാർ ആയിരുന്നു ആദ്യമായി ഈ പദവി അലങ്കരിച്ചത്. 1845 നവംബർ 13 ന് കോട്ടയത്ത് ജനിച്ച ചാണ്ടപ്പിള്ള കത്തനാർ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായിൽനിന്നും 9-ാം വയസ്സിൽ ശെമ്മാശുപട്ടവും 22-ാം വയസ്സിൽ കശ്ശീശാ പട്ടവും സ്വീകരിച്ചു. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ്, തോമസ് മാർ അത്താനാസ്യോസ് എന്നിവരുടെ കൂടെ നവീകരണവിഭാഗത്തിന്റെ ശക്തനായ നേതാവായി ഇദ്ദേഹം വർത്തിച്ചു. എതിർപ്പുകളുടെ മദ്ധ്യത്തിലും തീത്തൂസ് പ്രഥമൻ മാർത്തോമ്മാ മെത്രാപ്പോലീത്തായെ വാഴിക്കുന്നതിന് ഇദ്ദേഹം നേതൃത്വം നൽകി. സ്വന്തമായി സീയോൻകുന്നു വാങ്ങി വൈദിക സെമിനാരി (ഇപ്പോഴത്തെ മാർത്തോമ്മാ സെമിനാരി) സ്ഥാപിച്ചു. 1106 കർക്കിടകം 8-ാം തീയതി നിദ്രപ്രാപിച്ചു. അദ്ദേഹം സ്ഥാപിച്ച കോട്ടയം പഴയചന്തപ്പള്ളിയിൽ കബറടക്കി.

1886 സെപ്റ്റംബർ 11 മുതൽ 13 വരെ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ (മാർ ദീവന്നാസ്യോസ് അഞ്ചാമൻ) മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയസെമിനാരിയിൽ കൂടിയ അസോസിയേഷൻ യോഗം വൈദിക ട്രസ്റ്റി സ്ഥാനത്തേക്ക് കോനാട്ട് കോര യോഹന്നാൻ മല്പാനെ തിരഞ്ഞെടുത്തു. പാമ്പാക്കുട സെന്റ് ജോൺസ് വലിയപള്ളിയുടെ സ്ഥാപകനായിരുന്ന കോനാട്ട് അബ്രഹാം പ്രഥമൻ മല്പാന്റെ സഹോദരപുത്രനായിരുന്നു യോഹന്നാൻ മല്പാൻ. യോഹന്നാൻ മല്പാന്റെ സഹോദരപുത്രനായിരുന്നു കോനാട്ട് ഗീവറുഗീസ് മാർ



താഴത്തു പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ



കോനാട്ട് കോര മാത്തൻ മല്പാൻ



പാലപ്പള്ളിൽ മാണി പൗലോസ് കത്തനാർ



മണലിൽ യാക്കോബ് കത്തനാർ



തെങ്ങുംതോട്ടത്തിൽ ടി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പാ



കോനാട്ട് അബ്രഹാം മല്പാൻ



നൂറനാൽ മത്തായി കത്തനാർ



ഊഴത്തിൽ ഒ. തോമസ് കത്തനാർ



കോനാട്ട് ഡോ. ജോൺസ് എബ്രഹാം കത്തനാർ



മത്തിൽ എം. ഒ. ജോൺ കത്തനാർ

ആദ്യമായി കൂട്ടുട്രസ്റ്റിമാർ നിയമിതരാകുന്നത് 1869 – ൽ ആണ്. അന്ന് വൈദിക അയ്മേനി ട്രസ്റ്റികൾ അസോസിയേഷൻ യോഗത്തിൽ തെരഞ്ഞെടുക്കപ്പെട്ടു. എന്നാൽ ഇതിന് മുൻപ് തന്നെ ഔദ്യോഗികമായല്ലെങ്കിലും വൈദിക ട്രസ്റ്റിക്കു തുല്യമായ ഒരു പദവിയിൽ ഒരു വൈദികൻ മലങ്കരസഭയിൽ ഉണ്ടായിരുന്നു. 1653 – ലെ കൂനൻകുരിശു സത്യം എന്ന ആദ്യ ഭാരതീയ സ്വാതന്ത്ര്യസമരകാലത്ത് അന്നത്തെ സഭാതലവനായിരുന്ന മാർത്തോമ്മാ പ്രഥമന്റെ സഹായിയായി വർത്തിച്ചിരുന്ന ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർ.

യൂലിയോസ്. 1886 ഒക്ടോബർ 28-ന് കോനാട്ട് അബ്രഹാം പ്രഥമൻ മല്പാന്റെ ഒന്നാം ആണ്ട് ശ്രാദ്ധ ദിനത്തിൽ കോനാട്ട് കോര യോഹന്നാൻ മല്പാനെ മലങ്കര മല്പാൻ സ്ഥാനത്തേക്ക് ഉയർത്തി. സുറിയാനി ഭാഷയിൽ യോഹന്നാൻ മല്പാന് അഗാധമായ പാണ്ഡിത്യം ഉണ്ടായിരുന്നു. 1890-ൽ കാലം ചെയ്ത അദ്ദേഹത്തെ പാമ്പാക്കുട സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളിയിൽ കബറടക്കി.

1895 നവംബർ 21 മുതൽ 23 വരെ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയസെമിനാരിയിൽ കൂടിയ അസോസിയേഷൻ യോഗം കോനാട്ട് കോര മാത്തൻ മല്പാനെ വൈദിക ട്രസ്റ്റിയായി തെരഞ്ഞെടുത്തു. കോനാട്ടു കുടുംബത്തിലെ ആദ്യ വിവാഹിത പട്ടക്കാരനായിരുന്നു മാത്തൻ മല്പാൻ. 1860 മാർച്ച് 30-ന് ജനിച്ച അദ്ദേഹം 1871-ൽ ശെമ്മാശു പട്ടവും മാർ ദീവന്നാസ്യോസ് അഞ്ചാമനിൽ നിന്നു 1883-ൽ കശീശാപട്ടവും സ്വീകരിച്ചു. 1890 മേടം 5-ന് കോനാട്ട് കോര യോഹന്നാൻ മല്പാന്റെ 40-ാം ശ്രാദ്ധദിനത്തിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ, കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് എന്നിവരുടെ സാന്നിദ്ധ്യത്തിൽ മാത്തൻ മല്പാന് മലങ്കര മല്പാൻ സ്ഥാനം നൽകി. അതിനുശേഷം കുറച്ചു കാലം അങ്കമാലി ഭദ്രാസന വികാരി ജനറാൾ ആയി പ്രവർത്തിച്ചു. 1888-ൽ വൈദിക വിദ്യാഭ്യാസം ലക്ഷ്യമാക്കി 'ത്രീസായ് ശുബഹോ' എന്നൊരു സമൂഹം സ്ഥാപിച്ചു. കോനാട്ട് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ സഹോദരപുത്രനാണ് ഇദ്ദേഹം. 1926-ൽ സ്ലീബാ മാർ ഒസ്താത്തിയോസ് ഇദ്ദേഹത്തിന് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകി. അന്ത്യോഖ്യാ പാത്രിയർക്കീസ് പരിശുദ്ധ ഇഗ്നാത്തിയോസ് അബ്ദുള്ളാ ദ്വിതീയൻ ബാവായുടെ ആഗമനത്തെ തുടർന്നുണ്ടായ സഭാ ഭിന്നതയിൽ പ. വട്ടശ്ശേരിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ ഉപേക്ഷിച്ച് പാത്രിയർക്കീസ് പക്ഷത്ത് ചേർന്നതിനെ തുടർന്ന് അദ്ദേഹത്തെ വൈദികട്രസ്റ്റിസ്ഥാനത്തു നിന്നും നീക്കം ചെയ്തു. 1927 നവംബർ 8-ന് കാലം ചെയ്ത ഇദ്ദേഹത്തെ പാമ്പാക്കുട സെന്റ് ജോൺസ് വലിയപള്ളിയിൽ കബറടക്കി.

1911 സെപ്റ്റംബർ 7-ന് കോട്ടയം എം. ഡി. സെമിനാരിയിൽ വട്ടശ്ശേരിൽ പ. ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ യോഗം മാത്തൻ മല്പാനെ നീക്കം ചെയ്തതിനെ തുടർന്നു ഒഴിവുണ്ടായ വൈദികട്രസ്റ്റി സ്ഥാനത്തേക്ക് പാലപ്പള്ളിൽ മാണി പൗലോസ് കത്തനാരെ തെരഞ്ഞെടുത്തു. 1879 മിഥുനം 24-ന് ജനിച്ച പൗലൂസ് കത്തനാർ പ. ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് (പരുമല) മെത്രാപ്പോലീത്തായിൽ നിന്നും ശെമ്മാശുപട്ടവും മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് (പിന്നീട് പ. ബസേലിയോസ് പൗലൂസ് പ്രഥമൻ കാതോലിക്കാ ബാവാ) മെത്രാപ്പോലീത്തായിൽ നിന്നും കശ്ശീശാ പട്ടവും സ്വീകരിച്ചു. മുറിമറ്റത്തിൽ പൗലൂസ് കത്തനാർ താൻ വികാരിയായിരുന്ന പാമ്പാക്കുട സെന്റ് തോമസ് ചെറിയ പള്ളിയിൽ ബാവായെ കബറടക്കുന്നതിനുള്ള ക്രമീകരണങ്ങൾ നടത്തി. 1955 ഡിസംബർ 25-ന് നിദ്രപ്രാപിച്ച പൗലോസ് കത്തനാരെ പാമ്പാക്കുട ചെറിയ പള്ളിയിൽ തന്നെ കബറടക്കി.

1958 ഡിസംബർ 26-ന് പുത്തൻകാവ് സെന്റ് മേരീസ് പള്ളിയിൽ പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ യോഗം വൈദികട്രസ്റ്റി സ്ഥാനത്തേക്ക് മണലിൽ യാക്കോബ് കത്തനാരെ തെരഞ്ഞെടുത്തു. 1901 ഒക്ടോബർ 1-ന് ജനിച്ച യാക്കോബ് കത്തനാർ 1933-ൽ കശീശാ പട്ടമേറ്റു. 1925 മുതൽ 34 വരെ പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ സെക്രട്ടറിയായി പ്രവർത്തിച്ചു. വൈദികട്രസ്റ്റി ആയും വൈദികട്രസ്റ്റി അല്ലാതെയും വട്ടിപ്പണത്തിന്റെ പലിശ ഏറ്റുവാങ്ങുവാൻ അദ്ദേഹത്തിന് ഭാഗ്യം സിദ്ധിച്ചു. വൈദികട്രസ്റ്റി സ്ഥാനത്തിന് നിശ്ചിത കാലാവധി വേണമെന്നുള്ള കീഴ്‌വഴക്കം സൃഷ്ടിക്കുന്നതിനായി 1965-ൽ സ്ഥാനം രാജിവച്ചു. മേൽപട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടെങ്കിലും സ്ഥാനം നിരാകരിച്ചു. 1939 മുതൽ മരണം വരെ മാനേജിംഗ് കമ്മിറ്റി അംഗമായി പ്രവർത്തിച്ചു. 1993 ജനുവരി 17-ന് നിദ്ര പ്രാപിച്ചു മാന്തുരുത്തേൽ മാർ യൂഹാനോൻ പള്ളിയിൽ കബറടക്കി.

1965 ഡിസംബർ 28-ന് പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ കോട്ടയം എം.ഡി. സെമിനാരി അസോസിയേഷനിൽ തെങ്ങുംതോട്ടത്തിൽ റ്റി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പായെ വൈദിക ട്രസ്റ്റി സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. 1896-ൽ ജനിച്ച അദ്ദേഹം ഹൈസ്കൂൾ

ഹെഡ്മാസ്റ്ററായി സേവനമനുഷ്ഠിച്ചു. ബോംബെ ഇടവകയുടെ വികാരിയായി പ്രവർത്തിച്ചിട്ടുണ്ട്. മലങ്കര മെത്രാപ്പോലീത്തായുടെ വലങ്കൈ ആയി നിന്ന് കേസുകളിൽ ഉലഞ്ഞ സഭാനൗകയെ സത്യത്തിന്റെ തുറമുഖത്തെത്തിക്കുന്നതിന് അദ്ദേഹം നേതൃത്വം നൽകി. 1984 ഒക്ടോബർ 30–ന് നിദ്ര പ്രാപിച്ചു.

1982 ഡിസംബർ 28–ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ അദ്ധ്യക്ഷതയിൽ തിരുവല്ല എം.ജി.എം. സ്കൂളിൽ നടന്ന അസോസിയേഷൻ യോഗത്തിൽ കോനാട്ട് അബ്രഹാം മല്പാൻ വൈദികട്രസ്റ്റിയായി തെരഞ്ഞെടുക്കപ്പെട്ടു. 1908 മാർച്ച് 30–ന് ജനിച്ച അബ്രഹാം മല്പാൻ മുൻ വൈദിക ട്രസ്റ്റി കോനാട്ട് മാത്തൻ കോർഎപ്പിസ്കോപ്പായുടെ പുത്രനാണ്. ഔഗേൻ ബാവായുടെ ശിഷ്യനായിരുന്ന ഇദ്ദേഹം കുറച്ചുകാലം പാമ്പാക്കുടയിൽ വൈദികരെ പരിശീലിപ്പിച്ചു.

1930–ൽ ഔഗേൻ മാർ തീമോത്തിയോസ് (പിന്നീട് പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ) മെത്രാപ്പോലീത്തായിൽ നിന്നും വൈദികപട്ടം സ്വീകരിച്ചു. മലങ്കരസഭ ഉപയോഗിക്കുന്ന വി. കുർബാന തക്സാ, ആണ്ടു തക്സാ, കൂദാശാ ക്രമങ്ങൾ, ശ്ഹീമാ നമസ്കാരം, നോമ്പിലെ നമസ്കാരം, കന്തീലാ ക്രമം, വൈദികരുടെ ശവസംസ്കാര ക്രമം തുടങ്ങിയവ മലയാളത്തിലേക്ക് വിവർത്തനം ചെയ്തത് ഏബ്രഹാം മല്പാൻ ആണ്. 1963 ജൂലൈ 3–ന് പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ ദേവലോകം അരമന ചാപ്പലിൽ വച്ച് മലങ്കര മല്പാൻ സ്ഥാനത്തേക്ക് ഉയർത്തി. ദീർഘകാലം പാമ്പാക്കുട പഞ്ചായത്ത് പ്രസിഡന്റായി സേവനമനുഷ്ടിച്ചു. 1987 മാർച്ച് 2–ന് നിദ്രപ്രാപിച്ച് പാമ്പാക്കുട സെന്റ് ജോൺസ് വലിയപള്ളിയിൽ കബറടക്കി.

1987 ഡിസംബർ 29 –ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ കോട്ടയം എം.ഡി. സെമിനാരി അസോസിയേഷനിൽ ഫാ. മത്തായി നൂറനാലിനെ വൈദിക ട്രസ്റ്റിയായി തെരഞ്ഞെടുത്തു. വൈദിക ട്രസ്റ്റി സ്ഥാനത്തേക്ക് ആദ്യമായി തെരഞ്ഞെടുപ്പ് നടന്നു. ഫാ. മത്തായി നൂറനാൽ, ഫാ. സി. വി. ജോർജ് കോർഎപ്പിസ്കോപ്പാ, ഫാ. ജോർജ് സഖറിയാ കോർഎപ്പിസ്കോപ്പാ, ഫാ. മത്തായി വിളനിലം തുടങ്ങിയ വൈദികർ മത്സരിച്ച തെരഞ്ഞെടുപ്പിൽ മൂന്നാം റൗണ്ടിൽ 1006 വോട്ടുകൾ നേടി ഫാ. മത്തായി നൂറനാൽ വിജയിച്ചു. 1928 ഏപ്രിൽ ഒന്നിന് ജനിച്ച ഫാ. മത്തായി 1951 ഡിസംബർ 16–ന് പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് വൈദികപട്ടം സ്വീകരിച്ചു. സുൽത്താൻബത്തേരി സെന്റ് മേരീസ് കോളജ് സ്ഥാപകനാണ്. ബത്തേരി ഭദ്രാസന അഡ്മിനിസ്ട്രേറ്റർ, വൈ.എം.സി.എ. നാഷണൽ എക്സിക്യൂട്ടീവ് അംഗം, കാലിക്കറ്റ് യൂണിവേഴ്സിറ്റി സെനറ്റ് അംഗം തുടങ്ങിയ നിലകളിൽ സേവനമനുഷ്ഠിച്ചു. 2002 ൽ നിദ്ര പ്രാപിച്ചു. സുൽത്താൻ ബത്തേരി സെന്റ് മേരീസ് പള്ളിയിൽ കബറടക്കി.

2004 ജൂൺ 10–ന് പരുമല സെമിനാരിയിൽ വച്ച് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ യോഗത്തിൽ ഫാ. ഡോ. ഒ. തോമസിനെ വൈദിക ട്രസ്റ്റിയായി തെരഞ്ഞെടുത്തു. 3117 അംഗങ്ങൾ പങ്കെടുത്ത അസോസിയേഷനിൽ 1552 ഒന്നാം വോട്ട് കരസ്ഥമാക്കി. എന്നാൽ വിജയിക്കാൻ ഇത് അപര്യാപ്തമായതിനാൽ രണ്ടാം വോട്ടും കൂടി പരിഗണിച്ച് അദ്ദേഹത്തെ വിജയിയായി പ്രഖ്യാപിച്ചു. ഫാ. ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പാ, ഫാ. അലക്സാണ്ടർ വൈദ്യൻ കോർഎപ്പിസ്കോപ്പാ തുടങ്ങിയവരായിരുന്നു മൽസരരംഗത്തെ മറ്റു പ്രമുഖർ.

2007 മാർച്ച് 21–ന് പരുമല സെമിനാരിയിൽ പ. ദിദിമോസ് പ്രഥമൻ കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വൈദികട്രസ്റ്റിയായി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിനെ തെരഞ്ഞെടുത്തു. 2012 മാർച്ച് 7–ന് പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് മൈതാനത്ത് പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വൈദികട്രസ്റ്റിയായി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. 2017 മാർച്ച് 1–ന് കോട്ടയം എം.ഡി. സെമിനാരി അങ്കണത്തിൽ വച്ചു പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം വൈദിക ട്രസ്റ്റിയായി ഫാ. ഡോ. എം. ഒ. ജോണിനെ തെരഞ്ഞെടുത്തു.


**കുന്നുംപുറത്ത് കോര ഉലഹന്നാൻ**


**കുന്നുംപുറത്ത് സി. ജെ. കുര്യൻ**


**പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര**


**എം. ജി. ജോർജ് മുത്തൂറ്റ്**


**ജോർജ് പോൾ എമ്പാശേരി**

## അയ്മേനി ട്രസ്റ്റി

1869 ഒക്ടോബർ 21–ന് പഴയ സെമിനാരിയിൽ കൂടിയ അസോസിയേഷൻ അയ്മേനി ട്രസ്റ്റിയായി കുളങ്ങര ഇട്ടിച്ചൻ പൈലിയെ തെരഞ്ഞെടുത്തു. 1886 സെപ്റ്റംബർ 11–13 അസോസിയേഷൻ അയ്മേനി ട്രസ്റ്റിയായി കുന്നുംപുറത്ത് കോര ഉലഹന്നാനെ തിരഞ്ഞെടുത്തു. ഉലഹന്നാന്റെ നിര്യാണത്തെ തുടർന്ന് 1901 ഏപ്രിൽ 24, 25 തീയതികളിൽ കോട്ടയം പഴയസെമിനാരിയിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ കുന്നുംപുറത്ത് കോര കുര്യനെ (സി. ജെ. കുര്യൻ) തെരഞ്ഞെടുത്തു. അദ്ദേഹം വൈദിക ട്രസ്റ്റി മാത്തൻ മൽപാനോടൊപ്പം പാത്രിയർക്കീസ് പക്ഷത്തേക്ക് പോയതിനെ തുടർന്ന് 1911 സെപ്റ്റംബർ 7–ന് കൂടിയ അസോസിയേഷൻ ചിറക്കടവിൽ കോര കൊച്ചു കോരുളയെ അയ്മേനി ട്രസ്റ്റിയായി തെരഞ്ഞെടുത്തു. 1931 ജൂലൈ 10–ന് മാർ ദീവന്നാസ്യോസ് ആറാമന്റെ അദ്ധ്യക്ഷതയിൽ പഴയ സെമിനാരിയിൽ കൂടിയ അസോസിയേഷൻ യോഗം എ. ഐ. ജോസഫ് എറികാടിനെ അയ്മേനി ട്രസ്റ്റിയായി തെരഞ്ഞെടുത്തു.

1958 ഡിസംബർ 26–ന് പുത്തൻകാവ് പള്ളിയിൽ കൂടിയ അസോസിയേഷൻ അയ്മേനി ട്രസ്റ്റിയായി ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമിനെ തെരഞ്ഞെടുത്തു. 1980 മെയ് 1–ന് കോട്ടയം എം.ഡി. സെമിനാരിയിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം അയ്മേനി ട്രസ്റ്റിയായി പി. സി. ഏബ്രഹാം പടിഞ്ഞാറെക്കരയെ തെരഞ്ഞെടുത്തു.

2007 മാർച്ച് 21–ന് പരുമല സെമിനാരിയിൽ പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം അയ്മേനി ട്രസ്റ്റിയായി എം. ജി. ജോർജ് മുത്തൂറ്റിനെ തെരഞ്ഞെടുത്തു. 2012 മാർച്ച് 7–ന് പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് മൈതാനത്ത് പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം അയ്മേനി ട്രസ്റ്റിയായി എം. ജി. ജോർജ് മുത്തൂറ്റിനെ വീണ്ടും തെരഞ്ഞെടുത്തു. 2017 മാർച്ച് 1–ന് കോട്ടയം എം.ഡി. സെമിനാരി അങ്കണത്തിൽ വച്ചു പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം അയ്മേനി ട്രസ്റ്റിയായി ജോർജ് പോളിനെ തെരഞ്ഞെടുത്തു.



# യജമാനൻ, ഉപദേശകൻ, സഹായി

## ഡോ. എം. കുര്യൻ തോമസ്

പുരാതന സഭകളെല്ലാം പ്രാരംഭത്തിൽ *ശ്ലീഹന്മാരുടെ വിശുദ്ധ സഭക്കൂട്ടം* ആയിരുന്നു. പട്ടക്കാരും വിശ്വാസികളും അടങ്ങിയ പ്രാദേശിക സഭക്കൂട്ടങ്ങൾ. ക്രിസ്തുവർഷം 313-ലെ മിലാൻ വിളംബരത്തിനുശേഷം റോമാ സാമ്രാജ്യത്തിൽ ഉണ്ടായ അനുകൂല സാഹചര്യമാണ് ക്രിസ്തുമതത്തിനു സംഘടിതരൂപവും മെത്രാനിൽ കേന്ദ്രീകൃതമായ പിരമിഡ് ഹൈയരാർക്കിയും പ്രദാനം ചെയ്തത്. ഇതു വളർന്നുവളർന്ന് റോമിലെ വി. ക്ലിമ്മീസിന്റെ *എപ്പിസ്ക്കോപ്പാ ഇല്ലാതെ സഭയില്ല* എന്ന നിർവചനത്തെ ഇന്നു പല സഭകളും *മെത്രാനാണ് സഭ* എന്നു ദുർവ്യാഖ്യാനം ചെയ്യുന്ന നില വരെയെത്തി.

റോമാ സാമ്രാജ്യമോ ഇതര പശ്ചിമേഷ്യൻ ക്രൈസ്തവ കേന്ദ്രങ്ങളോ ആയി ബന്ധമില്ലാതെയാണ് കേരളത്തിൽ ക്രിസ്തുമാർഗ്ഗം സ്ഥാപിക്കപ്പെട്ടതും നൂറ്റാണ്ടുകളോളം നിലനിന്നതും. അന്നത്തെ പ്രമുഖ ദക്ഷിണേന്ത്യൻ തുറമുഖങ്ങളിൽ രൂപംകൊണ്ട നഗരസഭകൾക്ക് കേന്ദ്രീകൃതമായ ഒരു ചട്ടക്കൂട് പോലും ഉണ്ടായിരുന്നില്ല എന്നു പറയുന്നതിൽ അതിശയോക്തിയില്ല. അവയെ സംയോജിപ്പിക്കുവാൻ ഒരു ഏകീകൃത രാഷ്ട്രീയ സംവിധാനവും അന്നു കേരളത്തിനന്യമായിരുന്നു. കേരളത്തിൽ നമ്പൂതിരി കേന്ദ്രീകൃത- ജാതിവ്യവസ്ഥ ഉറച്ചതോടെയാണ് കേരളത്തിലെ നസ്രാണികളും ഏകീകരിക്കപ്പെടുന്നത്. പക്ഷേ ഈ ഏകീകരണം സഭാപരമായിരുന്നില്ല. ഒരു തൊഴിൽക്കൂട്ടം എന്ന നിലയിൽ ജാതീയമായിട്ടായിരുന്നു. അതേ ജാതിവ്യവസ്ഥ തന്നെയാണ് അവർക്കൊരു *ജാതിക്കു കത്തനാരെയും* സൃഷ്ടിച്ചത്.

പ്രാകൃത ഗോത്ര സംസ്കൃതിയുടെ കൂട്ടായ്മയും, പിന്നീട് നമ്പൂതിരി ഗ്രാമ-ദേശ വ്യവസ്ഥയും നസ്രാണി സമൂഹത്തിന്റെ ജനാധിപത്യസ്വഭാവം നിലനിർത്തുന്നതിന് അനുകൂല ഘടകങ്ങളായിരുന്നു. ക്രിസ്തുവർഷം നാലാം നൂറ്റാണ്ടിലോ അതിനു ശേഷമോ ആരംഭിച്ച നസ്രാണികളുടെ പേർഷ്യൻ സഭാബന്ധം പൗരസ്ത്യ സുറിയാനി (നെസ്തോറിയൻ) മെത്രാന്മാരുടെ സന്ദർശനത്തിനു വഴിവെച്ചു എങ്കിലും വല്ലപ്പോഴും എത്തുന്ന അവർക്ക് നസ്രാണികളുടെ ഭരണത്തിൽ എന്തെങ്കിലും സ്വാധീനം ചെലുത്താൻ സാധിച്ചിരുന്നില്ല. കുറച്ചുകൂടി വ്യക്തമാക്കിയാൽ, സന്ദർശക മെത്രാന്മാരെ കേന്ദ്രീകരിച്ച് ഒരു ഭരണസംവിധാനം മലങ്കരയിൽ വളർന്നില്ല. പ്രാദേശിക കൂട്ടായ്മകൾ *പള്ളിയോഗ*മായും, അവയുടെ പൊതു കൂട്ടായ്മ *മലങ്കര പള്ളിയോഗ*മായും കാര്യവിചാരണ നടത്തിവന്നു.

ക്രിസ്തുവർഷം 1500-ൽ ആരംഭിച്ച് 1599-ൽ ഉദയംപേരൂർ സുന്നഹദോസിലൂടെ സമ്പൂർണ്ണ കീഴ്പ്പെടുത്തലിൽ അവസാനിച്ച മലങ്കര നസ്രാണികളുടെ റോമൻ കത്തോലിക്കാ ബന്ധം പ്രചരിപ്പിച്ചത് മെത്രാൻ കേന്ദ്രീകൃതമായ ഗ്രീക്കോ-റോമൻ (ഹെലനിക്) ക്രിസ്തുമത ഭരണക്രമമായിരുന്നു. 1653-ലെ ഐതിഹാസികമായ കൂനൻകുരിശു സത്യത്തിലൂടെ റോമാ നുകം വലിച്ചെറിഞ്ഞു നസ്രാണികൾ സ്വാതന്ത്ര്യം പ്രാപിച്ചെങ്കിലും അപ്പോഴേയ്ക്കും, ഒരു മെത്രാൻ അനിവാര്യമാണെന്ന ചിന്ത നസ്രാണികൾക്കിടയിൽ രൂഢമൂലമായി. അന്നത്തെ തങ്ങളുടെ ജാതിക്കുതലവനായ പകലോമറ്റത്തു തോമ്മാ അർക്കദ്യക്കോനെ മെത്രാൻ സ്ഥാനത്തേക്കുയർത്തിയാണ് അന്നത്തെ പ്രതിസന്ധി തരണം ചെയ്തത്. അതോടെ നസ്രാണികളുടെ ജാതിക്കു കത്തനാരുടെ വൈദിക സ്ഥാനം, 'എപ്പിസ്ക്കോപ്പാ' ആയി പരിവർത്തനം ചെയ്തു. ക്രിസ്തുവർഷം 1663 മുതൽ ബന്ധംകൂടിയ അന്ത്യോഖ്യൻ സഭയും ഹെലനിക്ക് ചട്ടക്കൂട് പിന്തുടർന്നതിനാൽ ഈ സംവിധാനം കൂടുതൽ ശക്തിയാർജ്ജിച്ചു.

ശ്രദ്ധേയമായ വസ്തുത, ഈ പ്രക്രിയയിൽ മലങ്കര പള്ളിയോഗം തളരുന്നതിനു പകരം കൂടുതൽ ശക്തിയാർജ്ജിക്കുകയായിരുന്നു എന്നതാണ്. റോമൻ കത്തോലിക്കാ സഭ നടപ്പിലാക്കിയ സഭാഘടന നസ്രാണികളെ പ്രാദേശിക യോഗങ്ങൾക്കുപരി ഒരു *കേന്ദ്രീകൃത സഭ* എന്ന നിലയിൽ സംഘടിപ്പിച്ചു. പക്ഷേ ഉദയംപേരൂർ സുന്നഹദോസ് മുതൽ അര നൂറ്റാണ്ടുകാലം റോമൻ കത്തോലിക്കാ അധികൃതർ കിണഞ്ഞു ശ്രമിച്ചിട്ടും മലങ്കര പള്ളിയോഗത്തെ ഇല്ലായ്മ ചെയ്യാൻ സാധിച്ചില്ല. കൂനൻകുരിശ് സ്വാതന്ത്ര്യ പ്രഖ്യാപനം ഉൾപ്പെടെ 17-18 നൂറ്റാണ്ടുകളിൽ സുപ്രധാന തീരുമാനങ്ങൾ എല്ലാം കൈക്കൊണ്ടത് മലങ്കര പള്ളിയോഗമായിരുന്നു.

ഇക്കാലത്തൊന്നും ഒരു ലിഖിത ഭരണഘടനയുടെയും അടിസ്ഥാനത്തിലല്ല പള്ളിയോഗങ്ങളും മലങ്കര പള്ളിയോഗങ്ങളും നടന്നു വന്നിരുന്നത്. *എടത്തിലെ മര്യാദ* എന്ന കീഴ്വഴക്കങ്ങളായിരുന്നു പള്ളി ഭരണത്തിന്റെ നിയമം. ഇടവകപ്പള്ളികളിൽ കത്തനാരുമാരും കൈക്കാരന്മാരും കൈകാര്യകർതൃത്വം നടത്തിവന്നത് പലയിടത്തും ദുഷിക്കാൻ തുടങ്ങി. തറവാട്ടുമൂപ്പന്മാരുടെ പള്ളിയോഗം പലയിടത്തും ദുർബലമായി. ഈ സാഹചര്യത്തിലാണ് 1809 ഓഗസ്റ്റ് 13-നു കൂടിയ മലങ്കര പള്ളിയോഗം *കണ്ടനാടു പടിയോല*യിലൂടെ ഇടവകപ്പള്ളി ഭരണത്തിന് ചില മാർഗ്ഗരേഖകൾ സൃഷ്ടിച്ചത്. അതനുസരിച്ച് പള്ളികളിലൊക്കെയും പള്ളിയോഗം തിരഞ്ഞെടുക്കുന്ന *കൈക്കാര സമതികൾ* നിലവിൽ വന്നു. *മാറാക്കൈസ്ഥാന*ത്തിനു പകരം കൈക്കാരന്മാരെ തിരഞ്ഞെടുക്കുന്ന രീതിയായി. മാത്രമല്ല, കൈക്കാരന്മാർ പ്രതിവർഷം *യോഗത്തേയും മെത്രാനേയും* കണക്കുബോധിപ്പിക്കണമെന്നും നിബന്ധനയായി. 1853-ലെ *ചട്ടവര്യോല* ഇടവകഭരണം കൂടുതൽ സുതാര്യമാക്കി.

ഇക്കാലത്തൊന്നും പൊതുസഭയുടെ ഭരണത്തിനു പ്രത്യേക നിയമങ്ങളൊന്നും നിർമ്മിച്ചില്ല. ഭരിക്കാൻ ഒന്നും ഇല്ലായിരുന്നു എന്നതാണ് യാഥാർത്ഥ്യം. 1808-ൽ വട്ടിപ്പണം നിക്ഷേപിക്കപ്പെട്ടിരുന്നുവെങ്കിലും പലിശ ലഭിച്ചു തുടങ്ങിയിരുന്നില്ല. 1815-ൽ കോട്ടയത്തു സെമിനാരി സ്ഥാപിതമായി. എങ്കിലും അവിടുത്തെ ദൈനംദിനഭരണം താമസിയാതെ ബ്രിട്ടീഷ് മിഷനറിമാരുടെ നിയന്ത്രണത്തിലായി. അവശ്യ സന്ദർഭങ്ങളിൽ മലങ്കര പള്ളിയോഗം കൂടി തീരുമാനങ്ങൾ എടുത്തുവന്നു. അതിനാൽ പൊതുഭരണവ്യവസ്ഥകളൊന്നും രൂപപ്പെട്ടില്ല. എന്നാൽ, ഇതിനിടയിൽ അപകടകരമായ മറ്റൊരു പ്രവണത സംജാതമായി. പാശ്ചാത്യ സുറിയാനി മെത്രാന്മാരുടെ ചുവടുപിടിച്ച് മലങ്കരമെത്രാന്മാരും *ഏകനായകത്വത്തിലേക്ക്* വഴുതിവീണു. ഈ പ്രക്രിയയ്ക്ക് നിയമപരമായ പിൻബലമൊന്നുമില്ലായിരുന്നുവെങ്കിലും മലങ്കരനസ്രാണികളുടെ 17-19 നൂറ്റാണ്ടുകളിലെ അന്തഃഛിദ്രം മൂലം *മലങ്കര പള്ളിയോഗ*ത്തിന് ഇതിനെതിരെ ഫലപ്രദമായി പ്രതികരിക്കാനായില്ല. ചുരുക്കത്തിൽ 19-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയായപ്പോഴേക്കും *മലങ്കര പള്ളിയോഗം* അസ്തപ്രഭമായി.

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കര പള്ളിയോഗത്തിന്റെ യോഗസമ്മതം കൂടാതെ അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും 1842-ൽ മേല്പട്ടസ്ഥാനം സ്വീകരിക്കുകയും 1848-ലെ കൊല്ലം പഞ്ചായത്തു വിധിയിലൂടെ മലങ്കര മെത്രാൻ സ്ഥാനത്തു പ്രവേശിക്കുകയും ചെയ്തതോടെ *മെത്രാധിപത്യ* പ്രവണത രൂക്ഷമായി. അദ്ദേഹത്തിനെതിരെ എതിർപ്പിന്റെ കുന്തമുന ഉയർന്നുവരാനും പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ സ്ഥാനമേറ്റു വളരാനുമുള്ള പ്രധാന കാരണം, ദീർഘമായ തന്റെ ഭരണകാലത്ത് (1848-1877) രണ്ടു പ്രാവശ്യം മാത്രമാണ് മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കര പള്ളിയോഗം വിളിച്ചു കൂട്ടിയത് എന്നതാണ്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിലെ രേഖകളിൽ ആവർത്തിച്ചുവരുന്ന ഒരു പ്രയോഗമാണ് മെത്രാന്മാരുടെ *ഏകനായകത്വത്തിനു ഒരു എതിർ ശക്തി* ഉയർന്നുവരണമെന്ന ആവശ്യം. മലങ്കര പള്ളിയോഗത്തിന്റെ പുനരുജ്ജീവനമായിരുന്നു നസ്രാണികളുടെ ലക്ഷ്യം എന്ന് പിൽക്കാല നടപടികളിൽനിന്നും വ്യക്തം. കാലത്തിന്റെ ഈ ചുവരെഴുത്ത് മാർ മാത്യൂസ് അത്താനാസ്യോസും തിരിച്ചറിഞ്ഞു. പക്ഷേ തൊട്ടുമുമ്പിലെ അര

നൂറ്റാണ്ടുകൊണ്ട് മലങ്കരയിലെ പള്ളികളുടെ എണ്ണം അഭൂതപൂർവം വർദ്ധിച്ചിരുന്നതിനാൽ മലങ്കര പള്ളിയോഗത്തിനു പഴയതുപോലുള്ള കാര്യക്ഷമത ഉണ്ടാവില്ല എന്നും വ്യക്തമായിരുന്നു. കുറേക്കൂടി ചെറിയ ഒരു സമൂഹമായിരുന്നു ആവശ്യം.

1869-ൽ വട്ടിപ്പണത്തിന്റെ 33 വർഷത്തെ പലിശയും 1840-ലെ കൊച്ചി പഞ്ചായത്തു വിധിപ്രകാരം നസ്രാണികൾക്കു അവകാശപ്പെട്ട സംഖ്യയുമടക്കം അതിഭീമമായ ഒരു തുക മാർ മാത്യൂസ് അത്താനാസ്യോസിന്റെ കൈകളിലെത്തി. അതിന്റെ വിനിയോഗത്തെക്കുറിച്ച് അലോചിക്കുവാൻ മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടാൻ അദ്ദേഹം പല കാരണങ്ങളാൽ നിർബന്ധിതനായി. തുടർന്ന് 1869-നു കൊല്ലം 1045-മാണ്ട് ധനു മാസം 16-നു കോട്ടയത്തു സെമിനാരിയിൽനിന്നും ... *എന്നാൽ നിങ്ങൾ അറിയാതെയും, നിങ്ങളൊടു ആലൊചിച്ചുറയ്ക്കാതെയും ചെയ്യുന്നതിന്നു നമുക്കു ഒട്ടും മനസ്സില്ലാ. എന്നുതന്നെയുമല്ല, സിമ്മനാരിയും നമ്മുടെ സമൂഹവും ഇടപെട്ടു, മെലിൽ ചെയ്യെണ്ടുന്ന സകലവും, സർക്കാരു മുഖാന്തിരം ലെഭിയ്ക്കപ്പെടെണ്ടുന്നവയും, നിങ്ങളുടെ ആലൊചനകൂടാതെ ആകരുതെന്നു നാം ആഗ്രഹിയ്ക്കുന്നു. ... നിങ്ങൾ യൊഗമായി കൂടി, നിങ്ങൾക്കു മനൊതൃപ്തി ഉള്ളവരും, യൊഗ്യന്മാരെന്നു നിങ്ങൾക്കു സമ്മതം വന്നിട്ടുള്ളവരുമായ, ഒരു കത്തനാരെയും, രണ്ടു മാപ്പിളമാരെയും, മകര മാസം 24-നു സിമ്മനാരിയിൽ എത്തുവാൻ തക്കവണ്ണം അയയ്ക്കുന്നതുമല്ലാതെ, ആ വിവരത്തിനു നിങ്ങളുടെ കുറിയും അവരുടെ കൈയിൽ കൊടുത്തയയ്ക്കണം.* ... എന്നു എല്ലാ പള്ളികൾക്കും കല്പന അയച്ചു.

ഈ കല്പന അനുസരിച്ചു 1870 ഫെബ്രുവരി ഏഴിനു കൂടിയ പള്ളിയോഗത്തിന്റെ രണ്ടാമതു നിശ്ചയമായി ... *സിമ്മനാരി ഇടപെട്ടും, സഭ ഇടപെട്ടും ഉള്ള കാർയ്യം വീഴ്ച കൂടാതെയും, ദീർഗമായും നടപ്പാക്കാൻവെണ്ടി, ഈ സഭയ്ക്കു ഇനിമെൽ ഒരു ആലൊചനകൂട്ടം വെണ്ടിരിക്കുന്നു. ആ കൂട്ടം, മെല്പട്ടക്കാററും, പട്ടക്കാററും, ജെനങ്ങളുമായി ഇരിയ്ക്കണം.* ... എന്നു പാസാക്കി. പക്ഷേ ടി കമ്മിറ്റി അംഗങ്ങളെ പള്ളിയോഗം തിരഞ്ഞെടുത്തില്ല. അവരെ പിന്നീട് സ്വേഛാനുസൃതം മാർ മാത്യൂസ് അത്താനാസ്യോസ് നിയമിക്കുകയായിരുന്നു. അവർ ... *ആലൊചനക്കാററുടെ തലവൻ മാർ അത്താനാസ്യൊസ മെത്രാപൌലീത്താ, മണർക്കാട്ട പള്ളിയിൽ വെങ്കിടത്തു മത്തായി കത്തനാരച്ചൻ, ചെപ്പാട്ടു പള്ളിയിൽ പുത്തൻവീട്ടിൽ പീലിപ്പൊസു കത്തനാര, കണ്ടനാട്ടു പള്ളിയിൽ കരവട്ടു കൊറി ശെമഓൻ കത്തനാര, കല്ലൂശെരി പള്ളിയിൽ കടവിൽ തൊമ്മാ കത്തനാര, പുതുപള്ളി പള്ളിയിൽ പടിഞ്ഞാറെകുറ്റു ഗിവറുഗീസു കത്തനാര, കരിങ്ങാശ്ര പള്ളിയിൽ കുറ്റിയ്ക്കാട്ടിൽ ഗിവറുഗീസു കത്തനാര, നിരണത്തു പള്ളിയിൽ കുറിച്ചിയത്തു മത്തായി കത്തനാര, കരിങ്ങാശ്രെ പള്ളിയിൽ കുറ്റിയ്ക്കാട്ടിൽ ഗിവറുഗീസ കത്തനാര, സിമ്മനാരിൽ പഠിപ്പിക്കുന്നതിന്നു നിയമിച്ച ചെറുകരെ പീലിപ്പൊസു കത്തനാര, കൂരൻ പൗലുസു കത്തനാര, വട്ടിപ്പണത്തിന്റെ ജാമ്യക്കാരനാകുന്ന പുന്നത്ര അലക്കുസന്ത്രയൊസു കത്തനാര, നിരണത്തു ഇലഞ്ഞിക്കൽ ചാക്കൊ, പുതിയകാവിൽ പൊളച്ചിറയ്ക്കൽ ഉമ്മൻ, കണ്ടനാട്ടു തുകലൻ പൌലൊസു, കൊട്ടയത്തു കൊച്ചുപുരയ്ക്കൽ ഉതുപ്പു മുതൽപിടിയ്ക്കാരൻ, മെല്പടിയിൽ പനപുന്നയിൽ ഇട്ടിച്ചെറിയ, ചെങ്ങന്നൂരു കൊട്ടൂരെടത്തു മാമ്മൻ, പുതുപള്ളിൽ വല്ല്യാഴത്തിൽ പീലിപ്പൊസ, സിമ്മനാരിൽ മുതൽപിടിയ്ക്കാററൻ കുന്നുംപുറത്തു ഉലഹന്നാൻ.* ... എന്നിവർ ആയിരുന്നു.

ഇവിടെ പരാമർശിക്കുന്ന *മാർ അത്താനാസ്യൊസ മെത്രാപൌലീത്താ* മാർത്തോമ്മാ സഭാ സ്ഥാപകൻ പാലക്കുന്നത്ത് മാർ തോമസ് അത്താനാസ്യോസ് ആണ്. *കണ്ടനാട്ടു പള്ളിയിൽ കരവട്ടു കൊറി ശെമഓൻ കത്തനാര, കൂരൻ പൗലുസു കത്തനാര* എന്നിവർ പിന്നീട് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മേല്പട്ട സ്ഥാനത്തേക്കുയർത്തിയ കരവട്ടുവീട്ടിൽ ശെമവോൻ മാർ ദീവന്നാസ്യോസ്, കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് എന്നിവരാണ്.

സെമിനാരി വിദ്യാഭ്യാസം പുനരാരംഭിക്കുന്നതിനേപ്പറ്റിയും വട്ടിപ്പണ പലിശയുടെ വിനിയോഗത്തെപ്പറ്റിയും നിശ്ചയങ്ങൾ ചെയ്തു പിരിഞ്ഞ ഈ സമിതി പിന്നീട് 1871 മിഥുനം 10-നു കോട്ടയത്തു സെമിനാരിയിൽ കൂടി. ... *മുൻ 1045-മാണ്ട ഇടവ മാസം 1-നു മുതൽ 1046-ന്ന ഇടവമാസംവരെ...* യുള്ള കണക്കു പാസാക്കി. മറ്റു ചില നിശ്ചയങ്ങൾ കൂടിയെടുത്തു പിരിഞ്ഞ ഈ ആലോചനാക്കൂട്ടം അതോടെ അസ്തമിച്ചു.

മലങ്കര മെത്രാൻ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ചിരുന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ സ്ഥിതിഗതികൾ സൂക്ഷ്മമായി വീക്ഷിച്ചുവരികയായിരുന്നു. ജനങ്ങളെ കൂടെ നിർത്തേണ്ടതിന്റെ ആവശ്യകതയെപ്പറ്റിയും മലങ്കരപള്ളിയോഗത്തിന്റെ പ്രാധാന്യത്തെപ്പറ്റിയും അദ്ദേഹത്തിനു നല്ല ബോദ്ധ്യം ഉണ്ടായിരുന്നു. അദ്ദേഹം *1873-മാണ്ടു ചിങ്ങം മാസം 25-നുക്കു, കൊല്ലം 1049-മാണ്ടു ചിങ്ങമാസം 27-നു, പരുമലെവച്ചു സുറിയാനി കൃസ്ത്യാനി*കളുടെ ഒരു യോഗം വിളിച്ചുകൂട്ടി ഒരു അസോസിയേഷൻ രൂപീകരിച്ചു. ടി യോഗത്തിന്റെ അഞ്ചാമതു നിശ്ചയമായി ... *സുറിയാനി കൃസ്ത്യാനി അസൊസിയെഷനിൽ ചെർന്നവരെല്ലാവരുംകൂടെ ഒന്നിച്ചു കുടുന്നതിന്നും, കാർയ്യാദികൾ നടത്തുന്നതിന്നും വളരെ പ്രയാസമുള്ളതാകയാൽ, അവരിൽനിന്നു തെരഞ്ഞെടുക്കപ്പെട്ടവരും, ഈ കാർയ്യാദികൾ നടത്തുന്നതിന്നു ശെഷിയുള്ളവരായി, നാലു പട്ടക്കാററെയും എട്ടയ്മെനികളെയും കമ്മിറ്റിക്കാററായി നിശ്ചയിയ്ക്കൊണ്ടതാകുന്നു* ... എന്നു നിശ്ചയിച്ചു.



1959 പുത്തൻകാവ് അസോസിയേഷൻ.

1870-ലെ കോട്ടയത്തു സെമിനാരി, 1873-ലെ പരുമല സെമിനാരി എന്നിവിടങ്ങളിൽ കൂടിയ ആലോചനാക്കൂട്ടങ്ങളിൽ കാണുന്ന പ്രകടമായ വൈജാത്യം വൈദിക - അവൈദിക അനുപാതമാണ്. 11 വൈദികരും 8 അവൈദികരുമാണ് മാർ അത്താനാസ്യോസിന്റെ കമ്മിറ്റിയിൽ ഉണ്ടായിരുന്നത്. അതേസമയം ഇവർ യഥാക്രമം നാലും എട്ടുമായാണ് പരുമല സുന്നഹദോസ് നിശ്ചയിച്ചത്. 1995-ൽ ഭേദഗതി ചെയ്യുന്നതുവരെ 1934-ലെ ഭരണഘടന അനുസരിച്ച് മലങ്കര അസോസിയേഷനിലെ വൈദിക - അവൈദിക അനുപാതം ഇതേ 1:2 എന്നതു തന്നെയാണ്. 1995-ൽ സുപ്രീംകോടതി വരുത്തിയ ഭേദഗതി അനുസരിച്ച് അവൈദിക അനുപാതം വീണ്ടും വർദ്ധിച്ചു. മാനേജിംഗ് കമ്മിറ്റിയിൽ നാമനിർദ്ദേശം ചെയ്യപ്പെടുന്നവരടക്കം ഇന്നും ഈ 1:2 നിരക്ക് തുടരുകയാണ്.

ഈ യോഗ നിശ്ചയമനുസരിച്ച് പിറ്റേന്ന് ചിങ്ങമാസം 27-നു പരുമലെത്തന്നെ പുതിയ അസോസിയേഷൻ കൂടി. ... *കൊനാട്ടു ഗീവർഗീസു മല്പാൻ, പനയ്ക്കൽ യാക്കൊബായ കത്തനാര, എളന്തുരുത്തിൽ പീലിപ്പൊസു കത്തനാരാ, വെളിയത്തു കൊറപ്പിസ്തൊപ്പാ, പനയ്ക്കൽ അയിപ്പൂരു, മല്കി മക്കദിശാ ഗബ്രിയെൽ, കല്ലറയ്ക്കൽ കൊരാ, കുന്നുംപുറത്തു കൊര കുർയ്യൻ, അറയ്ക്കൽപറമ്പിൽ യാക്കൊബ, ചിറക്കടവിൽ കൊച്ചുകൊരുള, കളപുരയ്ക്കൽ യാക്കൊബ, പുത്തുപ്പള്ളി ഗീവറുഗ്ഗീസ്സു, ഇവരെ കമ്മട്ടിക്കാരായി തിരിഞ്ഞെടുക്കെണമെന്നും, കുന്നുംപുറത്തു കൊര ഉലഹന്നനും, എലഞ്ഞിയ്ക്കന്ത്ര കുർയ്യൻ തൊമ്മിയും അഭിപ്രായപ്പെട്ടു. കൂട്ടം ഏകമനസൊടെ സമ്മതിച്ചു.* ...

മാർ അത്താനാസ്യോസിന്റെ കമ്മിറ്റിയിൽ മൂന്നു പേർ - രണ്ടു സെമിനാരി അദ്ധ്യാപകരും സെമിനാരി മുതൽപ്പിടിയും - എത്തുന്നത് സ്ഥാനന്യായേനയാണ്. അത്തരം സ്ഥാനങ്ങളൊന്നും തന്റെ പക്ഷത്ത് നിലവിലില്ലാത്തതിനാൽ മാർ ദീവന്നാസ്യോസിന്റെ കമ്മിറ്റിയിൽ അങ്ങനെ ആരും ഉണ്ടായില്ല. 1873 സെപ്റ്റംബർ എട്ടിലെ പരുമല സുന്നഹദോസ് കമ്മിറ്റിക്കാരെ തിരഞ്ഞെടുക്കണമെന്നും ഭരിക്കുന്ന മെത്രാൻ അദ്ധ്യക്ഷനായിരിക്കണമെന്നും നിശ്ചയിച്ചതും ശ്രദ്ധേയമാണ്.

പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ സഭയുടെ ജനായത്ത സംവിധാനത്തെപ്പറ്റി തികച്ചും ബോധവാനായിരുന്നു. റോമിലെ വി. ക്ലിമ്മീസിന്റെ *എപ്പിസ്ക്കോപ്പാ ഇല്ലാതെ സഭയില്ല* എന്ന നിർവചനത്തിനു അദ്ദേഹം കൂട്ടിച്ചേർത്ത *സഭയില്ലാതെ മെത്രാനുമില്ല* എന്ന പൂരണം മാത്രം മതി അതു വ്യക്തമാക്കാൻ. എങ്കിലും പരുമല സുന്നഹദോസ് നിശ്ചയങ്ങൾ നടപ്പായില്ല. അതിനു ചരിത്രപരവും നിയമപരവുമായ പല കാരണങ്ങൾ ഉണ്ട്.

# മലങ്കര ഓർത്തഡോക്സ് സഭയിലെ സന്ന്യാസ പ്രസ്ഥാനത്തിൽ ഒരു പൊൻ തൂവൽ കൂടി

പൌരസ്ത്യ സഭകളുടെ ജീവനാഡിയാണ് സന്ന്യാസ പ്രസ്ഥാനവും ദയറാ ജീവിതശൈലിയും. യേശുക്രിസ്തുവിന്റെ അപ്പോസ്തോലനായ പരി: മാർ ത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, പൌരസ്ത്യ വിശ്വാസാനുഷ്ഠാനങ്ങളെ മുറുകെ പിടിക്കുമ്പോൾ തന്നെയും ഭാരതത്തിലെ പ്രഥമവും, പൌരാണികവുമായ സഭ എന്ന നിലയിൽ, തദ്ദേശീയതയും ,തനതു സംസ്കാരവും അശ്ലേഷം നഷ്ടപ്പെടുത്താതെ സ്തുത്യ ർഹമായി മുന്നേറുന്നതിൽ സഭാമക്കളായ നമുക്കേവർക്കും അഭിമാനിക്കാം. സഭക്കും സമൂഹത്തിനും ആദ്ധ്യാത്മിക ഊർജ്ജം ലഭ്യമാക്കുന്നതിനും , പ്രാർത്ഥനാ മാദ്ധ്യസ്ഥങ്ങൾക്കു വേണ്ടിയും ആശ്രമങ്ങൾ വഹിക്കുന്ന പങ്ക് നിർവചനാതീതമാണ്.

പ: സഭക്ക് ബാഹ്യകേരളത്തിൽ ഇദംപ്രഥമമെന്നവണ്ണം ബോംബെ ഭദ്രാസന ത്തിലെ റോഹയിൽ ഇപ്രകാരമൊരു സന്യാസ പ്രസ്ഥാനത്തിന് 2022 ഏപ്രിൽ നാലിന് ആരംഭംകുറിക്കുവാൻ ഇടയായത് അത്യന്തം ചാരിതാർത്ഥ്യജനകമാണ്.

ഏകദേശം ഇരുപത്തിയാറു വർഷങ്ങൾക്കു മുമ്പ് ഗ്രീഗൊറിയൻ കമ്യൂണിററി എന്ന ലക്ഷ്യത്തോടെ സമാരംഭിച്ച പ്രസ്തുത ഉദ്യമം, പ. മോറാൻ മാർ ബസ്സേലി യോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അന്നേ ദിവസം നേരിട്ട എഴുന്നെള്ളി ആശീർവദിക്കുകയാണുണ്ടായത്. 2022 ഏപ്രിൽ നാൽ തിങ്കൾ രാവിലെ റോഹയിലെ ഗ്രീഗോറിയൻ കമ്മ്യൂണിറ്റിയിൽ എത്തിച്ചേ ർന്ന പ: ബാവാ തിരുമേനിക്ക് ബോംബെ ഭദ്രാസനാധിപനും , റോഹ ഗ്രിഗൊറി യൻ കമ്മ്യൂണിറ്റിയുടെ പ്രസിഡന്റുമായ ഗീവർഗീസ് മാർ കൂറിലോസ് മെത്രാ പോലീത്തായുടെ നേതൃത്വത്തിൽ ഭ്രദാസനത്തിലെ പതിനേഴിൽപരം വൈദീ കരും, വന്ദ്യ റമ്പാച്ചൻ, കന്യാസ്ത്രീകൾ, നാഗ്പൂർ സെന്റ് തോമസ് ഓർത്ത ഡോക്സ് വൈദീക സെമിനാരിയിലെ ശെമ്മാശന്മാർ , ശുശ്രൂഷകർ , മലങ്കര സഭ അസ്സോസ്സിയേഷൻ മാനേജിംഗ് കമ്മിറ്റിയംഗങ്ങൾ, ഭദ്രാസന കൌൺസിൽ അംഗങ്ങൾ, ഭദ്രാസന സെക്രട്ടറി, വൊളന്റിയർമാർ, സഹോദരസഭാ വൈദികർ, റോഹ ഗ്രീഗോറിയൻ പബ്ളിക്ക് സ്കൂൾ, സ്പെഷ്യൽ സ്കൂൾ അദ്ധ്യാപകർ, വിദ്യാർത്ഥികൾ, കമ്മ്യൂണിററി അംഗങ്ങൾ, സഭാ വിശ്വാസികൾ മുതലായവർ ചേർന്ന് പ്രനഢഗംഭീരമായ സ്വീകരണം നൽകുകയുണ്ടായി.

തുടർന്നു നടന്ന ഭക്തി നിർഭരമായ ചടങ്ങിൽ, ആശ്രമാംഗങ്ങളായി, വന്ദ്യ ഗീവർഗീസ് റമ്പാൻ, ഫാ.പോൾ മാത്യൂ , ഫാറ്റി. യൂ. തോമസ്, ഫാ. സി. തോമസു കുട്ടി, ഫാ. ജോഷി പി. ജേക്കബ്, ഫാ: ജോബിൻ വർഗീസ്, ഫാ. അലിൻ ജോസഫ് , രബ. ഷൈജു മാത്യു. സിസ്റ്റർ മോണിക്കാ പൈലി , സിസ്റ്റർ വന്ദന മേരി. എന്നിങ്ങനെ പത്ത് പേർ, ‘ബ്രഹചര്യം, ദാരിദ്യം, അനുസരണം’ എന്നീ വ്രതങ്ങൾ പാലിച്ചു കൊണ്ട് , പരി.സഭയോടും , സഭാപിതാക്കന്മാരോടും കൂറു പുലർത്തി, പരസ്പരസ്നേഹത്തോടെ ജീവിച്ചുകൊള്ളാം എന്ന് ഇടവക മെത്രാപ്പൊലീത്തായുടെ സാന്നിദ്ധ്യത്തിൽ, പ. ബാവാ തിരുമേനിയുടെ മുമ്പാകെ ദൈവനാമത്തിൽ സ്വമനസ്സാലെ പ്രതിജ്ഞ ചെയ്യുകയുണ്ടായി.

കൂടാതെ ഫാ. അശ്വിൻ ഫെർണാണ്ടസും ഒപ്പം പ്രതിജ്ഞയെടുക്കുവാൻ തീരുമാനിച്ചിരുന്നു എങ്കിലും, സ്വപിതാവിന്റെ ദേഹാസ്വാസ്ഥ്യത്തെ തുടർന്ന്, ആയതു പിന്നീട് ഒരവസരത്തിലേക്ക് മാറ്റിവക്കുവാൻ നിർബന്ധിതനായി.

ഗ്രിഗോറിയൻ സ്പെഷ്യൽ സ്കൂൾ അടക്കം പുതുതായി വിഭാവനം ചെയ്യ പ്പെടുന്ന മൾട്ടിപ്പർപ്പസ് ബിൽഡിങ്ങിനായുള്ള അടിസ്ഥാനശിലയും തദവസര ത്തിൽ പരി. ബാവാ തിരുമേനി ആശീർവദിച്ചു നൽകുകയുണ്ടായി.

തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ അഭി.ഗീവർഗീസ് മാർ കുറിലൊസ് ആദ്ധ്യക്ഷം വഹിച്ചു. പ. കാതോലിക്കാ ബാവാ മുഖ്യ അതിഥിയായിരുന്നു. അദ്ധ്യക്ഷ പ്രസംഗത്തിൽ ഗ്രിഗൊറിയൻ കമ്മ്യൂണിറ്റി എന്ന സന്ന്യാസ സമൂഹ ത്തിലൂടെ, സഭാമക്കളൊടും, ഇതര തദ്ദേശീയ സമൂഹത്തൊടും സഭയുടെയും, ഭ്ദ്രാസനത്തിന്റെയും കരുതലിനെക്കുറിച്ചും ആയതിലെക്ക് നടപ്പാക്കി വരുന്ന പദ്ധതികളെക്കുറിച്ചും അദ്ദേഹം സംസാരിച്ചു .യുവജനങ്ങൾക്ക് ദൈവത്തൊട് സംസാരിക്കുവാനും അവർ നേരിടുന്ന പിരിമുറുക്കങ്ങൾക്ക് അയവു ലഭിക്കു വാനുമുള്ള ഒരു ഇടമായി കമ്മ്യൂണിറ്റിയെ വളർത്തിയെടുക്കുവാനുള്ള പ്രതി ജ്ഞാബദ്ധതയും തിരുമേനി അറിയിച്ചു. ആയതിന്റെ ഭാഗമായി ഗ്രിഗോറിയൻ ഹില്ലിലെ ചാപ്പലും അൻപതിൽപരം ഏക്കർ വിസ്തൃതിയുള്ള ഭൂശകലവും ഗ്രിഗോറിയൻ മൊണാസ്ട്രിക്കായും, ‘ദാത്താവി’ലുള്ള ഇരുപത്തിമൂന്ന് ഏക്കർ ഭൂമിയും അനുബന്ധ സ്ഥാപനങ്ങളും, ഗ്രിഗോറിയൻ കോൺവന്റ്, സ്പെഷ്യൽ സ്കൂൾ, ഷെൽട്ടർ ഹോം, ചാപ്പൽ എന്നീ സംരംഭങ്ങൾക്കായും വേർതിരിക്കുവാനുദ്ദേശിക്കുന്നതായും അദ്ദേഹം അറിയിച്ചു.




തദവസരത്തിൽ തുടർന്നു സംസാരിച്ച, ഗ്രീഗോറിയൻ കമ്മ്യൂണിറ്റി മുൻ സെക്രട്ടറി ഫാ. ഏബ്രഹാം ജോസഫ്, ഗ്രീഗോറിയൻ കമ്മ്യൂണറ്റിയുടെ നാളിതുവരെയുള്ള പ്രയാണത്തെക്കുറിച്ചും, മാർഗ്ഗമദ്ധ്യ നേരിടേണ്ടി വന്ന പ്രതിസന്ധി കളെക്കുറിച്ചും ദൈവീക നടത്തിപ്പുകളെക്കുറിച്ചും വിശദീകരിക്കുകയുണ്ടായി. റോഹ കാത്തലിക്ക് ചർച്ചിലെ വികാരി ഫാദർ റുഡോൾഫ്, പ. ബാവാ തിരു മേനിയെ അനുമോദിക്കുകയും ഗ്രീഗോറിയൻ കമ്മ്യൂണിറ്റിക്ക് ഭാവുകങ്ങൾ ആശംസിക്കുകയും ചെയ്തു. തുടർന്നു സംസാരിച്ച ജിജി ജോഷ്വാ സ്പെഷൽ സ്കൂളിന്റെ പ്രവർത്തനങ്ങൾ വിശദീകരിക്കുകയും നടപ്പാക്കാൻ ആഗ്രഹി ക്കുന്ന പദ്ധതികളെപ്പറ്റിയും ആയതിന് ഭദ്രാസനതലത്തിൽ നടത്തേണ്ട ബോധ വൽക്കരണ പ്രവർത്തനങ്ങളെപ്പറ്റിയും സംസാരിച്ചു.

പ: ബാവാ തിരുമേനിയുടെ മറുപടി പ്രസംഗത്തിൽ റോഹയിലും പരിസര പ്രദേശങ്ങളിലുമായി ഗ്രിഗോറിയൻ കമ്മ്യൂണിററി ആവിഷ്കരിച്ച് നടപ്പാക്കി ക്കൊണ്ടിരിക്കുന്ന, ക്രൈസ്തവ സാക്ഷ്യത്തൊടു കൂടിയ പ്രവർത്തനങ്ങളെ മുക്തകണ്ഠം പ്രശംസിക്കുകയുണ്ടായി.

തങ്ങളുടെ തൊഴിലിന്റെ ഭാഗമായി ബോംബെയിലും പരിസര പ്രദേശങ്ങ ളിലും പതിറ്റാണ്ടുകളായി ജീവിക്കുകയും, ജന്മനാട്ടിൽ നിന്നും ഒററപ്പെട്ട് ബോംബയുടെ പ്രദേശത്തു വാർദ്ധകൃകാലം ചിലവിടുകയും ചെയ്യുന്ന സഭാ മക്കൾക്കായി, താമസം, ആരാധനാ സാകര്യങ്ങൾ ഉൾപ്പെടെ പദ്ധതികൾ ആവി ഷ്കരിച്ചു നടപ്പിലാക്കാൻ പരി. ബാവാ തിരുമേനി ആഹ്വാനം ചെയ്തു.

കമ്മ്യൂണിറ്റിയിൽ പ്രതിജ്ഞയെടുത്തവർ ഇതൊരു ദൌത്യമായി ഏറെറടു ക്കുവാനും, ക്രിസ്തുവിന്റെ സ്നേഹത്തിൽ ദൈവതിരുനാമ മഹത്വത്തിനായി തങ്ങളുടെ പ്രവർത്തനങ്ങൾ നിർവഹിക്കുവാനും അദ്ദേഹം ആഹ്വാനം ചെയ്തു. ഭിന്ന ശേഷിക്കാരായ കുട്ടികളുടെയും മുതിർന്നവരുടെയും ഉന്നമനവും പുനര ധിവാസവും ഒരു ദൌത്യമായി ഏറെറടുത്തു കൊണ്ട് പ്രവർത്തിക്കുവാൻ കമ്മ്യൂ ണിറ്റിക്ക് കഴിയട്ടെ എന്ന് ആശംസിക്കുകയും എല്ലാവിധ സഹായങ്ങളും പ്രോത്സാഹനങ്ങളും വാഗ്ദാനം ചെയ്യുന്നതായി അറിയിക്കുകയും ചെയ്തു.

സ്പെഷ്യൽ സ്ക്കൂൾ വിദ്യാർത്ഥികൾക്കായി പ്രത്യേകം സംഘടിപ്പിച്ച മറൊരു മീറ്റിംഗിലും പ. ബാവാതിരുമേനി സംബന്ധിക്കുകയും കുട്ടികൾക്കായി പ്രോത്സാഹന സമ്മാനങ്ങൾ നൽകി അനുഗഹിക്കുകയും അവരുടെ നിഷ്കളങ്ക സ്നേഹാദരങ്ങൾ ഏറ്റുവാങ്ങുകയും ചെയ്തു. നാഗ്പൂർ സെന്റ തോമസ് ഓർത്തഡോക്സ് തിയൊളജിക്കൽ സെമിനാരിയിൽ നിന്നും സന്നിഹിതരായി രുന്ന ശെമ്മാശൻമാരും, അദ്ധ്യാപകരും ചടങ്ങുകൾ കൂടുതൽ വിജയകരമാക്കു വാൻ സഹായിച്ചു.

മലങ്കര ഓർത്തഡോക്സ് സഭക്കും , പ്രത്യകിച്ച് ബോംബെ ഭദ്രാസത്തിനും ഇത് അഭിമാനകരമായ സന്ദർഭം തന്നെയാണ് എന്നതിൽ സംശയമില്ല. ഭദ്രാസ നത്തിലെ എല്ലാ വൈദികരുടെയും ,വിശ്വാസി സമൂഹത്തിന്റെയും , ആത്മീക സംഘടനകളുടെയും പ്രാർത്ഥനകളും സഹായ സഹകരണങ്ങളും തുടർന്നും ഉണ്ടാകും എന്ന് പ്രതിക്ഷിക്കുന്നു. ദൈവതിരുനാമം മഹത്വപ്പെടുവാൻ ഇടയാ കട്ടെ. നന്ദിപൂർവ്വം,

**ഗ്രിഗോറിയൻ കമ്മ്യുണിറ്റി റോഹ**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




**വേദപുസ്തക പാഠനം**

# വി. ഗ്രന്ഥത്തിലൂടെ ഒരു തീർത്ഥാടനം



**ഫീലിപ്പോസ് റമ്പാൻ (ജ്യോതിസ് ആശ്രമം)**



കർത്താവ് അരുളിച്ചെയ്തിരുന്നതുപോലെ, സാറ ഗർഭം ധരിച്ച് വൃദ്ധനായ അബ്രഹാമിന് ഒരു പുത്രനെ പ്രസവിച്ചു. സാറാ അബ്രാഹാമിനു പ്രസവിച്ച മകന് യിസ്ഹാക്ക് എന്ന് പേരിട്ടു. തന്റെ മകനായ യിസ്ഹാക്ക് ജനിക്കുമ്പോൾ അബ്രഹാമിനു നൂറു വയസായിരുന്നു. അവൻ തന്റെ മകനായ യിസ്ഹാക്കിനു എട്ടാം ദിവസം പരിച്ഛേദന കഴിച്ചു. കുഞ്ഞ് വളർന്നു. അവന്റെ മുലകുടി നിർത്തിയ ദിവസത്തിൽ അബ്രഹാം വലിയ ഒരു വിരുന്ന് നടത്തി.

അങ്ങനെയിരിക്കെ ദൈവം അബ്രഹാമിനെ പരീക്ഷിക്കുകയുണ്ടായി. നീ സ്നേഹിക്കുന്ന ഏകപുത്രനായ യിസ്ഹാക്കിനെ കൂട്ടിക്കൊണ്ട് മോറിയാ ദേശത്തേക്ക് പോകുക. അവിടെ ഞാൻ പറയുന്ന മലയുടെ മുകളിൽ അവനെ ഹോമയാഗമായി അർപ്പിക്കുക. ദൈവം കല്പിച്ച സ്ഥലത്ത് അബ്രഹാം ഒരു ബലിപീഠം ഉണ്ടാക്കി അതിന്മേൽ വിറക് നിരത്തി വെച്ചിട്ട് ബാലനെ ബന്ധിച്ച് വിറകിന്മേൽ കിടത്തി. മകനെ ബലികഴിക്കാനായി കത്തി എടുത്തു. അപ്പോൾ സ്വർഗ്ഗത്തിൽ നിന്ന് കർത്താവിന്റെ ദൂതൻ വിളിച്ചു. “നീ ദൈവത്തെ ഭയപ്പെടുന്നു, നിന്റെ മകനെ എനിക്കു തരുവാൻ മടിച്ചില്ലല്ലോ.” നിശ്ചയമായും ഞാൻ നിന്നെ അനുഗ്രഹിക്കും. നീ എന്റെ വാക്ക് അനുസരിച്ചതുകൊണ്ട് നിന്റെ സന്തതി മുഖാന്തിരം ഭൂമിയിലുള്ള സകല ജാതികളും അനുഗ്രഹിക്കപ്പെടും.

പിന്നീട് സാറെക്കു നൂറ്റിരുപതു വയസ്സായപ്പോൾ കനാൻ ദേശത്തു ഹെബ്രോൻ എന്ന കിര്യത്തബ്ബയിൽ വച്ച് മരിച്ചു. സാറായെ കനാൻ ദേശത്തിലെ ഹെബ്രോൻ എന്ന മമ്രേക്കരികെ മക്പേലാ ഗുഹയിൽ അടക്കം ചെയ്തു. അബ്രഹാം വൃദ്ധനായപ്പോൾ തന്റെ വിചാരകനായ ദാസനോടു അബ്രഹാം സത്യം ചെയ്യിച്ചു. അബ്രഹാമിന്റെ ചാർച്ചക്കാരുടെ അടുക്കൽ ചെന്ന് യിസ്ഹാക്കിനു ഭാര്യയെ എടുക്കണമെന്ന് സത്യം ചെയ്യിക്കുന്നു. എന്റെ പിതൃഭവനത്തിൽ നിന്നും ജന്മദേശത്തു നിന്നും എന്നെ കൊണ്ടുവന്നവനും എന്നോടു അരുളിച്ചെയ്തവനും നിന്റെ സന്തതിക്ക് ഞാൻ ഈ ദേശം കൊടുക്കുമെന്നു എന്നോടു സത്യം ചെയ്തവനുമായി സ്വർഗ്ഗത്തിന്റെ ദൈവമായ യഹോവ എന്റെ മകനു നീ ഒരു ഭാര്യയെ അവിടെ നിന്നു കൊണ്ടുവരുവാൻ തക്കവണ്ണം നിനക്കു മുമ്പായി തന്റെ ദൂതനെ അയക്കും. എന്നാൽ സ്ത്രീക്കു നിന്നോടുകൂടെ വരുവാൻ മനസ്സില്ലെങ്കിൽ നീ ഈ സത്യത്തിൽ നിന്നു ഒഴിഞ്ഞിരിക്കും എന്റെ മകനെ അവിടേക്കു മടക്കിക്കൊണ്ടു പോവുകമാത്രം അരുത്. അപ്പോൾ ദാസൻ തന്റെ യജമാനനായ അബ്രഹാമിന്റെ തുടയിൻ കീഴിൽ കൈവച്ചു അവനോടു സത്യം ചെയ്തു.

അനന്തരം ആ ദാസൻ തന്റെ യജമാനന്റെ ഒട്ടകങ്ങളെയും യജമാനനുള്ള വിവിധമായ വിശേഷവസ്തുക്കളേയും കൊണ്ട് മെസപ്പൊത്താമ്യയിൽ നാഹോരിന്റെ പട്ടണത്തിൽ ചെന്നു. സ്ത്രീകൾ വെള്ളം കോരുവാൻ വരുന്ന സമയത്തു നിന്റെ പാത്രം ഇറക്കി എനിക്കു കുടിപ്പാൻ തരേണം എന്നു ഞാൻ പറയുമ്പോൾ, കുടിക്ക, നിന്റെ ഒട്ടകങ്ങൾക്കും കൊടുക്കാമെന്നു പറയുന്ന സ്ത്രീ തന്നെ യിസ്ഹാക്കിനു നിയമിച്ചവളായിരിക്കട്ടെ. നീ എന്റെ യജമാനനോടു കൃപ ചെയ്തു എന്നു ഞാൻ അതിനാൽ ഗ്രഹിക്കും എന്ന് ആ ദാസൻ മനസ്സിൽ ചിന്തിച്ചുകൊണ്ട് ഒട്ടകത്തെ പട്ടണത്തിനു പുറത്തു ഒരു കിണറിനരികെ നിർത്തിക്കൊണ്ട് യഹോവയായ ദൈവത്തോടു പറഞ്ഞു. അവൻ പറഞ്ഞു തീരുംമുമ്പെ അബ്രഹാമിന്റെ സഹോദരനായ നാഹോരിന്റെ മകൻ ബെഥൂവേലിന്റെ മകൾ റിബെക്കാ തോളിൽ പാത്രിവുമായി വന്നു. അവൾ കിണറ്റിൽ ഇറങ്ങി പാത്രം നിറച്ചു കയറിവന്നു അപ്പോൾ ദാസൻ അവളോടു നിന്റെ പാത്രത്തിലെ വെള്ളം കുറെ നിന്റെ പാത്രത്തിലെ കുറെ വെള്ളം എനിക്കു കുടിപ്പാൻ തരേണം എന്നു പറഞ്ഞു. യജമാനനേ കുടിക്ക എന്നു പറഞ്ഞു അവനു കുടിപ്പാൻ കൊടുത്തു. പിന്നീട് ഒട്ടകങ്ങൾക്കും കുടിപ്പാൻ കോരിക്കൊടുത്തു ഒട്ടകങ്ങൾ കുടിച്ചു തീർന്നപ്പോൾ അവൻ ഒരു പൊൻമൂക്കുത്തിയും രണ്ടു പൊൻവളയും എടുത്തു അവളോടു നീ ആരുടെ മകൾ നിന്റെ വീട്ടിൽ ഞങ്ങൾക്ക് രാപാർക്കുവാൻ സ്ഥലമുണ്ടോ എന്നു ചോദിച്ചു. അവൾ അവനോടു, നാഹോരിനു മിൽക്കാ പ്രസവിച്ച ബെഥൂവേലിന്റെ മകൾ ആകുന്നു ഞാൻ എന്നു പറഞ്ഞു. അവൾ ഓടിച്ചെന്നു വീട്ടുകാരെ ഈ വിവരം അറിയിച്ചു. റിബെക്കെക്കു ഒരു സഹോദരൻ ഉണ്ടായിരുന്നു. അവനു ലംബാൻ എന്നു പേർ. അവൻ ആ ദാസന്റെ അടുത്തു ചെന്ന് “യഹോവയാൽ അനുഗ്രഹിക്കപ്പെട്ടവനേ അകത്തു വരിക. എന്തിനു പുറത്തു നിൽക്കുന്നു? വീടും ഒട്ടകങ്ങൾക്ക് സ്ഥലവും ഞാൻ ഒരുക്കിയിരിക്കുന്നു എന്നു പറഞ്ഞു. അങ്ങനെ ആ പുരുഷൻ ആ വീട്ടിൽ ചെന്നു. അവൻ ഒട്ടകങ്ങളെ കോപ്പഴിച്ചു വൈക്കോലും തീനും അവക്കു കൊടുക്കുകയും അവനും കൂടെയുള്ളവർക്കും കാലുകളെ കഴുകുവാൻ വെള്ളവും കൊടുത്തു. അവരുടെ മുമ്പാകെ ഭക്ഷണം വച്ചു. അപ്പോൾ ആ ദാസൻ ഞാൻ വന്ന കാര്യം അറിയിക്കും മുമ്പേ ഭക്ഷണം കഴിക്കുകയില്ല എന്നു പറഞ്ഞു. പറക എന്നു പറഞ്ഞപ്പോൾ അബ്രഹാമിന്റെ ദാസൻ “ഞാൻ പാർക്കുന്ന കനാൻ ദേശത്തിലെ കന്യകമാരിൽ നിന്നു നീ എന്റെ മകനു ഭാര്യയെ എടുക്കാതെ, എന്റെ പിതൃഭവനത്തിലും വംശക്കാരുടെ അടുക്കലും ചെന്ന് എന്റെ മകന് ഭാര്യയെ എടുക്കണമെന്ന് പറഞ്ഞ് എന്റെ യജമാനൻ എന്നെക്കൊണ്ട് സത്യം ചെയ്യിച്ചു. നീ എന്റെ വംശത്തിൽ നിന്നും പിതൃഭവനത്തിൽ നിന്നും എന്റെ മകനു ഭാര്യയെ എടുപ്പാൻ നിന്റെ യാത്രയെ സഫലമാക്കും. ആകയാൽ നിങ്ങൾ എന്റെ യജമാനനോടു ദയയും വിശ്വസ്തതയും കാണിക്കുമെങ്കിൽ എന്നോടു പറയുവിൻ എന്നാൽ ഞാൻ തീരുമാനം എടുത്തുകൊള്ളാം.

അപ്പോൾ ലാബാനും ബെഥൂവേലും “ഈ കാര്യം യഹോവയാൽ വരുന്നു. നിന്നോടു ഗുണമെങ്കിലും ദോഷമെങ്കിലും പറയുവാൻ ഞങ്ങൾക്കു കഴിയുകയില്ല. ഇതാ റിബെക്കാ നിന്റെ മുമ്പാകെ ഉണ്ടല്ലോ അവളെ കൂട്ടിക്കൊണ്ടു പോവുക. യഹോവ കല്പിച്ചതുപോലെ നിന്റെ യജമാനന്റെ മകനു ഭാര്യയായിരിക്കട്ടെ എന്നു ഉത്തരം പറഞ്ഞു. അബ്രഹാമിന്റെ ദാസൻ അവരുടെ വാക്കു കേട്ടപ്പോൾ യഹോവയെ സാഷ്ടാംഗം നമസ്കരിച്ചു. വെള്ളിയാഭരണങ്ങളും പൊന്നാഭരണങ്ങളും വസ്ത്രങ്ങളും എടുത്ത് റിബെക്കെക്കു കൊടുത്തു. പിറ്റെദിവസം അബ്രഹാമിന്റെ ദാസൻ രാവിലെ എഴുന്നേറ്റ് യജമാനന്റെ അടുക്കൽ പോകുവാൻ എന്നെ അനുവദിക്കണം എന്നു പറഞ്ഞു. അവർ റിബെക്കെയെ വിളിച്ച് നീ ഈ പുരുഷനോടു കൂടെ പോകുന്നുവോ എന്നു ചോദിച്ചു. അവൾ പോകുന്നു എന്നു പറഞ്ഞു. അങ്ങനെ അവർ റിബെക്കെയെയും അവളുടെ ധാത്രിയെയും അബ്രഹാമിന്റെ ദാസന്റെകൂടെ പറഞ്ഞയച്ചു. അവർ റിബെക്കെയെ അനുഗ്രഹിച്ചു അവളോടു സഹോദരീ, നീ അനേകായിരമായി തീരുക. നിന്റെ സന്തതി തന്നെ ദ്വേഷക്കുന്നവരുടെ പടിവാതിൽ കൈവശമാക്കട്ടെ എന്നു പറഞ്ഞു. പിന്നെ റിബെക്കയും അവളുടെ ദാസിമാരും ഒട്ടകപുറത്തു കയറി ആ പുരുഷനോടൊപ്പം പോയി.

(തുടരും)

# ദൈവരാജ്യം എന്ന വയൽ

## പുതു ഞായറാഴ്ചക്ക് ശേഷം മൂന്നാം ഞായറാഴ്ച (വി. യോഹന്നാൻ 4:31–38)

ഫാ. കെ. കെ. വർഗീസ്



നമ്മുടെ കർത്താവിൻറെ ഉയിർപ്പിന് ശേഷമുള്ള ദിവസങ്ങളിലെ ചില വായനകൾ, തന്റെ പരസ്യ ശുശ്രൂഷ ആരംഭിച്ച കാലത്തെ സംഭവങ്ങളാണ്. തന്നോടൊപ്പം ആയിരുന്ന ശിഷ്യന്മാർ, തന്റെ അസാന്നിധ്യത്തിൽ എന്താണ് ചെയ്യേണ്ടത് എന്ന് ഓർമ്മപ്പെടുത്തലുകളാണ് ആണ് ഇപ്രകാരമുള്ള വായന വഴി നമ്മൾക്ക് ലഭ്യമാകുന്നത്. ക്രിസ്തുവിന്റെ അസാന്നിധ്യത്തിൽ മീൻപിടിക്കാൻ പോവുകയല്ല, മറിച്ച് കൊയ്ത്തിന് പാകമായ നിലങ്ങളിലേക്ക് വേലയ്ക്കായി പുറപ്പെടുക എന്നുള്ള ആഹ്വാനമാണ് ഇന്നത്തെ വേദവായന ഭാഗത്തുനിന്ന് നമ്മൾക്ക് ലഭിക്കുന്നത്.

കർത്താവ് താൻ മനുഷ്യാവതാരം ചെയ്തത് എന്തിനാണെന്ന് തിരുവെഴുത്തുകളിൽ വളരെ വ്യക്തമായി പറഞ്ഞിട്ടുണ്ട്. 'നഷ്ടപ്പെട്ടതിനെ അന്വേഷിക്കാനും രക്ഷിക്കാനും മനുഷ്യപുത്രൻ വന്നിരിക്കുന്നു' (വി.ലൂക്കൊസ് 19:10). അവൻ ഈ ഭൂമിയിൽ വന്ന ആ മഹത്തായ വേലയിൽ നാം അവനോടൊപ്പം ചേരണമെന്ന് അവൻ ആഗ്രഹിക്കുന്നു.

നഷ്ടപ്പെട്ട മനുഷ്യരെ – ദൈവത്തിൽ നിന്ന് അകന്നതും അവനിൽ നിന്ന് വേർപിരിഞ്ഞതുമായ ആളുകളെ അന്വേഷിക്കാൻ, കുരിശിലെ മരണത്തിലൂടെ യേശു കൊണ്ടുവന്ന രക്ഷയിലേക്ക് അവരെ നയിക്കാൻ, അതാണ് അവന്റെ ആഗ്രഹം.

കിണറ്റിൻകരയിൽ വച്ച് സമരിയാക്കാരിയായ സ്ത്രീയെ കണ്ടുമുട്ടിയതിന്റെ ഈ ഭാഗം, വഴിതെറ്റിപ്പോയ ഒരാളെ യേശു എങ്ങനെ തിരഞ്ഞുപിടിച്ചു രക്ഷിച്ചു എന്നതിന്റെ ഒരു കഥയാണ്.

നമ്മുടെ ശുശ്രൂഷകളെ കുറിച്ച് പരിചിന്തിക്കാൻ ഉചിതമായ ഒരു ഭാഗം! അവന്റെ അനുയായികൾ എന്ന നിലയിൽ, അവനോടൊപ്പം അവന്റെ വിളവെടുപ്പിന്റെ വേലയിൽ പ്രവേശിക്കുന്നത് നമ്മുടെ പദവിയാണ്! നമുക്ക് പ്രവേശിക്കാൻ കഴിയുന്ന ഏറ്റവും മഹത്തായ വേലയിൽ അവനോടൊപ്പം ചേരാനുള്ള ഒരു അത്ഭുതകരമായ അവസരമായി, അതിനുള്ള ആഹ്വാനമായി ഈ വേദഭാഗത്തിനെ കാണാം.

മറ്റെവിടെ നിന്നെങ്കിലും പഠിക്കാൻ കഴിയുന്നതിനേക്കാൾ കൂടുതൽ ഈ ഭാഗത്തിൽ നിന്ന് വിളവെടുപ്പിനെക്കുറിച്ച് നാം പഠിക്കുന്നു. എന്തെന്നാൽ, വിളവെടുപ്പിനെക്കുറിച്ച് യേശു ഇവിടെ സ്വന്തം ഹൃദയം നമുക്കായി തുറക്കുന്നു.

ആദ്യം, നമ്മൾ അവനിൽ നിന്ന് പഠിക്കുന്നു ...

**1: വിളവെടുപ്പിന്റെ പ്രവൃത്തി, പൂർത്തീകരിക്കലാണ് (4: 3134).**

ഈ ഭാഗം മുഴുവനും ഭക്ഷണപാനീയങ്ങളുമായി വളരെയധികം ബന്ധപ്പെട്ടിരിക്കുന്നു! യേശു സ്ത്രീയോട് വെള്ളത്തെക്കുറിച്ച് സംസാരിച്ചു,

കാരണം അവൻ അവളോട് കുടിക്കാൻ ആവശ്യപ്പെട്ടു; അതിനിടയിൽ അവന്റെ ശിഷ്യന്മാർ ഭക്ഷിപ്പാൻ വല്ലതും വാങ്ങുവാൻ പട്ടണത്തിലേക്കു പോയി. ശിഷ്യന്മാർ മടങ്ങിയെത്തിയപ്പോൾ, ഭക്ഷണം കഴിക്കാൻ കഴിയാത്തവിധം സ്ത്രീയുമായുള്ള സംഭാഷണത്തിൽ അവൻ മുഴുകിയിരിക്കുന്നതായി കാണപ്പെട്ടു.

എന്നാൽ അവർ അറിയാത്ത 'ഭക്ഷണം' തനിക്ക് കഴിക്കാനുണ്ടെന്ന് അവൻ അവരോട് പറഞ്ഞു. തീർച്ചയായും അവർ അതിനെക്കുറിച്ച് അറിഞ്ഞിരുന്നില്ല; അപ്പോൾ അവൻ വിശദീകരിച്ചു, 'എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്യുകയും അവന്റെ ജോലി പൂർത്തിയാക്കുകയും ചെയ്യുന്നതാണ് എന്റെ ഭക്ഷണം.'

വിശദാംശങ്ങൾ ശ്രദ്ധിക്കുക. അവൻ ആദ്യം പറയുന്നത് 'എന്നെ അയച്ചവനെ'ക്കുറിച്ചാണ്. തീർച്ചയായും ഇത് പിതാവിനെക്കുറിച്ചുള്ള ഒരു പരാമർശമായിരുന്നു. യോഹന്നാൻ സ്നാപകൻ തന്നെക്കുറിച്ച് നൽകിയ സാക്ഷ്യത്തെക്കുറിച്ച് യഹൂദന്മാരോട് സംസാരിക്കുമ്പോൾ, യേശു പറയുന്നുണ്ട്, '... യോഹന്നാനെക്കാൾ വലിയ ഒരു സാക്ഷി എനിക്കുണ്ട്; പിതാവ് എന്നെ അയച്ചിരിക്കുന്നു എന്ന് എന്നെക്കുറിച്ച് സാക്ഷ്യം വഹിക്കുക' (യോഹന്നാൻ 5:36). പിതാവ് എനിക്ക് പൂർത്തിയാക്കാൻ നൽകിയ ആ പ്രവൃത്തികൾ തന്നെ. ഞാൻ ചെയ്യുന്നു.

ദൈവപുത്രൻ ഈ ഭൂമിയിൽ ജനിച്ചത്, പിതാവ് അവനെ നിറവേറ്റാൻ ഏൽപ്പിച്ച ജോലി പൂർത്തിയാക്കാൻ വേണ്ടിയാണ്. തുടർന്ന്, 'എന്നെ അയച്ചവന്റെ ഇഷ്ടം പൂർത്തിയാക്കാൻ' അല്ലെങ്കിൽ, അവൻ നിറവേറ്റാൻ വന്ന 'പ്രവൃത്തി പൂർത്തിയാക്കാൻ' എന്നിവയെക്കുറിച്ച് യേശു സംസാരിക്കുന്നത് ശ്രദ്ധിക്കുക. അവന്റെ കുരിശുമരണത്തിലൂടെ നമ്മുടെ രക്ഷയുടെ പൂർത്തീകരണമായിരുന്നു ആ പ്രവൃത്തി.

അവസാനമായി, പിതാവിന്റെ ഇഷ്ടം ചെയ്യുന്നതും, പിതാവ് നൽകിയ ജോലിയുടെ പൂർത്തീകരണത്തെയുമാണ് അവൻ തന്റെ 'ഭക്ഷണം' എന്ന് വിളിക്കുന്നത്. അക്ഷരാർത്ഥത്തിൽ 'ഭക്ഷണം' എന്താണ് ചെയ്യുന്നതെന്ന് ഒരു നിമിഷം ചിന്തിക്കുക – പ്രത്യേകിച്ചും യേശു കിണറ്റിൽ സ്ത്രീയെ കണ്ടുമുട്ടിയതിന്റെ ഈ മുഴുവൻ കഥയുടെയും പശ്ചാത്തലത്തിൽ. ഭക്ഷണം വിശപ്പിനെ തൃപ്തിപ്പെടുത്തുകയും ആവശ്യം നിറവേറ്റുകയും ചെയ്യുന്നു.

അത് ക്ഷീണിച്ച ശരീരത്തിനും ആത്മാവിനും നവോന്മേഷം നൽകുന്നു, തുടർന്നും മുന്നോട്ടുപോകാൻ ആവശ്യമായത് പ്രദാനം ചെയ്യുന്നു.

അക്ഷരീയ ഭക്ഷണത്തിന് നൽകാൻ കഴിയുന്ന എന്തിനേക്കാളും വളരെ ആഴത്തിലുള്ള സംതൃപ്തിയെയും നിർവൃതിയെയും കരുതലിനെയും കുറിച്ചാണ് യേശു ഇവിടെ സംസാരിക്കുന്നത്. അവൻ യെശയ്യാ പ്രവാചകനിലൂടെ സംസാരിച്ചപ്പോൾ കർത്താവ് വിവരിച്ച സംതൃപ്തിയെക്കുറിച്ചാണ് അദ്ദേഹം സംസാരിക്കുന്നത്;

അല്ലയോ, ദാഹിക്കുന്ന ഏവരും ദ്രവ്യമില്ലാത്തവരുമായുള്ളോരേ വെള്ളത്തിന്നു വരുവിൻ: വന്നു വാങ്ങി തിന്നുവിൻ; നിങ്ങൾ വന്നു ദ്രവ്യവും വിലയും കൂടാതെ വീഞ്ഞും പാലും വാങ്ങിക്കൊൾവിൻ.

അപ്പമല്ലാത്തതിന്നു ദ്രവ്യവും തൃപ്തിവരുത്താത്തതിന്നു നിങ്ങളുടെ പ്രയത്നഫലവും ചെലവിടുന്നതെന്തിന്നു? എന്റെ വാക്കു ശ്രദ്ധിച്ചു കേട്ടു നന്മ അനുഭവിപ്പിൻ പുഷ്ടഭോജനം കഴിച്ചു മോദിച്ചുകൊൾവിൻ.

നിങ്ങൾ ചെവി ചായിച്ചു എന്റെ അടുക്കൽ വരുവിൻ; നിങ്ങൾക്കു ജീവനുണ്ടാകേണ്ടതിന്നു കേട്ടുകൊൾവിൻ; ദാവീദിന്റെ നിശ്ചലകൃപകൾ എന്ന ഒരു ശാശ്വതനിയമം ഞാൻ നിങ്ങളോടു ചെയ്യും.

ഞാൻ അവനെ ജാതികൾക്കു സാക്ഷിയും വംശങ്ങൾക്കു പ്രഭുവും അധിപതിയും ആക്കിയിരിക്കുന്നു. നീ അറിയാത്ത ഒരു ജാതിയെ നീ വിളിക്കും; നിന്നെ അറിയാത്ത ഒരു ജാതി നിന്റെ ദൈവമായ യഹോവനിമിത്തവും യിസ്രായേലിന്റെ പരിശുദ്ധൻനിമിത്തവും അവൻ നിന്നെ മഹത്വപ്പെടുത്തിയിരിക്കയാൽ തന്നേ നിന്റെ അടുക്കൽ ഓടിവരും.

യഹോവയെ കണ്ടെത്താകുന്ന സമയത്തു അവനെ അന്വേഷിപ്പിൻ; അവൻ അടുത്തിരിക്കുമ്പോൾ അവനെ വിളിച്ചപേക്ഷിപ്പിൻ.(യെശയ്യാ55:1).

കല്ലുകളെ അപ്പമാക്കി മാറ്റാൻ മരുഭൂമിയിൽ വെച്ച് പിശാചിനാൽ പ്രലോഭിപ്പിക്കപ്പെട്ടപ്പോൾ യേശു വിവരിച്ച ഒരുതരം സംതൃപ്തിയാണിത്; അവൻ മറുപടി പറഞ്ഞു, 'മനുഷ്യൻ അപ്പംകൊണ്ടു മാത്രമല്ല, ദൈവത്തിന്റെ വായിൽ നിന്നു പുറപ്പെടുന്ന ഓരോ വാക്കുകൊണ്ടും കൂടിയാണ് ജീവിക്കുന്നത്.' (വി.മത്തായി 4:4) എന്ന് എഴുതിയിരിക്കുന്നു.

അങ്ങനെയെങ്കിൽ, പിതാവ് തനിക്ക് ഏൽപ്പിച്ച, നഷ്ടപ്പെട്ടതിനെ അന്വേഷിച്ച് സംരക്ഷിക്കുന്ന ജോലി, തന്റെ ആത്മാവിന് ഏതൊരു ഭക്ഷണത്തിനും നൽകാൻ കഴിയുന്നതിനേക്കാൾ കൂടുതൽ സംതൃപ്തിയും ഉന്മേഷദായകവുമാണെന്ന് ഇവിടെ യേശു തന്റെ ശിഷ്യന്മാരോട് സാക്ഷ്യപ്പെടുത്തുന്നു.

നേരെമറിച്ച്, യേശുവിന്റെ മഹത്തായ കൊയ്ത്തുവേലയിൽ പങ്കുചേരുന്നതും അവനെക്കുറിച്ച് മറ്റുള്ളവരോട് പറയുന്നതും പോലെ ഒന്നും ആത്മാവിനെ തൃപ്തിപ്പെടുത്തുകയില്ല. നഷ്ടപ്പെട്ട ആളുകളെ അവനിലേക്ക് ചൂണ്ടിക്കാണിക്കുകയും അവന്റെ കുരിശിലുള്ള വിശ്വാസത്താൽ അവർ നിത്യജീവനിലേക്ക് പ്രവേശിക്കുന്നത് കാണുകയും ചെയ്യുന്നതുപോലെ ഒന്നും ഹൃദയത്തെ പുളകിതമാക്കുകയോ അവന്റെ യഥാർത്ഥ അനുയായിയുടെ ഹൃദയാഭിലാഷത്തെ തൃപ്തിപ്പെടുത്തുകയോ ചെയ്യില്ല.

**2: വിളവെടുപ്പിനു കാലതാമസം ഇല്ല (35-36)**

യേശുതമ്പുരാൻ പറയുന്നു, ഇനി നാല് മാസം കഴിഞ്ഞിട്ട് വിളവെടുപ്പ് വരുന്നു എന്ന് നിങ്ങൾ പറയുന്നില്ലേ?

ഈ വചനം ഒരു വിത്ത് വിതയ്ക്കുന്നതിനും അതിന്റെ ഫലം കൊയ്യുന്നതിനും ഇടയിൽ സമയത്തിന്റെ ഇടവേളയുണ്ടെന്ന വസ്തുതയിലേക്ക് വിരൽ ചൂണ്ടുന്നു. ഇപ്പോൾ നട്ടത് ഉടനെ കുനിഞ്ഞ് കൊയ്യാൻ കഴിയില്ല;

വിളവെടുപ്പുകാലം വരുന്നതുവരെ നിങ്ങൾ കാത്തിരിക്കണം. 'കാത്തിരിക്കുന്നവന് എല്ലാ നല്ല കാര്യങ്ങളും വന്നുചേരും' എന്ന് നമ്മൾ പറയുന്നതുപോലെ – കാലതാമസത്തെ ന്യായീകരിക്കാനും എന്തെങ്കിലും നടപടിയെടുക്കാൻ കാലതാമസം വരുത്താനുമുള്ള ഒരു പഴഞ്ചൊല്ലായി ഇത് അക്കാലത്ത് മാറിയെന്ന് ചില പണ്ഡിതന്മാർ വിശ്വസിക്കുന്നു.

യേശു പറയുന്നു, 'ഇതാ, ഞാൻ നിങ്ങളോട് പറയുന്നു, നിങ്ങളുടെ കണ്ണുകളുയർത്തി വയലുകളിലേക്ക് നോക്കുക, കാരണം അവ ഇതിനകം വിളവെടുപ്പിനായി വെളുത്തിരിക്കുന്നു!' (വിളവെടുപ്പിന് വെള്ള എന്ന് പറയുന്നത്, വിളഞ്ഞ ധാന്യങ്ങൾ കൊണ്ട് നിറഞ്ഞ വയലുകളെ വിവരിക്കുന്നതിനുള്ള ഒരു വാചകമായിരുന്നു). 'കണ്ണുകളുയർത്തി നോക്കൂ' എന്ന് പറയുന്നത് സ്ഥിതിഗതികൾ യഥാർത്ഥത്തിൽ കാണാനുള്ള ആഹ്വാനമായിരുന്നു. ഒരുപക്ഷേ അപ്പോൾത്തന്നെ, യേശു ആ വാക്കുകൾ പറഞ്ഞതുപോലെ, ശിഷ്യന്മാർ റോഡിലേക്ക് നോക്കി, ശമര്യ സ്ത്രീ തങ്ങളോട് പറഞ്ഞവനെ കാണാൻ പട്ടണത്തിൽ നിന്ന് വരുന്ന ജനക്കൂട്ടത്തെ കണ്ടു കാണും...!

ഇവിടെ യേശു തന്റെ ശിഷ്യന്മാരെ പഠിപ്പിക്കുകയായിരുന്നു, 'കൊയ്ത്തിന് ഇനിയും ആഴ്ചകൾ ഉണ്ട്, ഞങ്ങൾക്ക് ധാരാളം സമയമുണ്ട്' എന്ന് പറഞ്ഞുകൊണ്ട് വിളവെടുപ്പിന്റെ ജോലി മാറ്റിവയ്ക്കരുത്.

വയലുകൾ ഇതിനകം പാകമായി, വിളവെടുക്കാൻ വെളുത്തതായി. വിളവെടുപ്പ് സമയം ഭാവിയിലല്ല, ഇപ്പോൾ ഇതാ വന്നിരിക്കുന്നുവെന്ന് അറിയാൻ അവൻ അവരെ പ്രേരിപ്പിക്കുകയായിരുന്നു! വാസ്തവത്തിൽ, അവൻ പറയുന്നു, 'കൊയ്യുന്നവന് കൂലി ലഭിക്കുന്നു ...;' അവൻ ഉപയോഗിക്കുന്ന വാക്ക് വർത്തമാനകാലത്തിലാണ്. കൊയ്യുന്നവൻ ഇപ്പോൾ കൂലി വാങ്ങുന്നു! വിളവെടുപ്പ് സമയം അകലെയാണെന്ന് നമുക്ക് എങ്ങനെ പറയാൻ കഴിയും?

മറ്റൊരിടത്ത് അവൻ പറഞ്ഞു, '... ധാന്യം പാകമാകുമ്പോൾ, അവൻ (വിത്ത് വിതയ്ക്കുന്നവൻ) അരിവാൾ ഇടുന്നു, കാരണം വിളവെടുപ്പ് വന്നിരിക്കുന്നു' (വി.മർക്കോസ് 4:29).

വിളവെടുപ്പ് ഇതുവരെ വന്നിട്ടില്ല എന്നതല്ല പ്രശ്നം എന്ന് യേശു നമ്മെ പഠിപ്പിച്ചു. 'കൊയ്ത്ത് സമൃദ്ധമാണ്, പക്ഷേ വേലക്കാർ ചുരുക്കമാണ്, അതിനാൽ കൊയ്ത്തിന്റെ കർത്താവിനോട് തന്റെ വിളവെടുപ്പിലേക്ക് വേലക്കാരെ അയയ്ക്കാൻ പ്രാർത്ഥിക്കുക' (വി.മത്തായി 9:37-38).

**3: വിളവെടുപ്പിന് ഒരു ഉദ്ദേശ്യമുണ്ട് (4:36).**

രക്ഷകന്റെ വാക്കുകൾ കാണുക, കൊയ്യുന്നവൻ കൂലി വാങ്ങുന്നു, നിത്യജീവനുവേണ്ടി ഫലം ശേഖരിക്കുന്നു.' ഇവിടെ, വിളവെടുപ്പിന്റെ ജോലി വളരെ ലക്ഷ്യബോധമുള്ളതും പ്രാധാന്യമുള്ളതുമാണെന്ന് യേശു നമ്മെ പഠിപ്പിക്കുന്നു. അവൻ ഇത് രണ്ട് തരത്തിൽ നമുക്ക് കാണിച്ചുതരുന്നു.

ഒന്നാമതായി, ഇത് പ്രതിഫലദായകമായ ഒരു പ്രവൃത്തിയാണെന്ന് അവൻ നമ്മോട് പറയുന്നു. തീർച്ചയായും, പിതാവ് നമുക്ക് ചെയ്യാൻ തരുന്ന ജോലി ചെയ്യുന്നതിലൂടെയും അതിന്റെ ഫലമായി ആത്മാക്കൾ രക്ഷിക്കപ്പെടുന്നതിലൂടെയും ലഭിക്കുന്ന സന്തോഷത്തിന്റെ പ്രതിഫലമുണ്ട്. സങ്കീർത്തനം 126:6 പറയുന്നു, 'വിതയ്ക്കാനുള്ള വിത്തു വഹിച്ചുകൊണ്ട് കരഞ്ഞുകൊണ്ട് പുറപ്പെടുന്നവൻ തന്റെ കറ്റകളുമായി സന്തോഷത്തോടെ മടങ്ങിവരും.'

കർത്താവ് തന്നെ നമ്മെ പഠിപ്പിച്ചതുപോലെ, '... മാനസാന്തരം ആവശ്യമില്ലാത്ത തൊണ്ണൂറ്റി ഒമ്പത് നീതിമാൻമാരെക്കാൾ മാനസാന്തരപ്പെടുന്ന ഒരു പാപിയെക്കുറിച്ച് സ്വർഗ്ഗത്തിൽ കൂടുതൽ സന്തോഷം ഉണ്ടാകും' (വി.ലൂക്കാ 15:7). കൊയ്ത്തുവേലയിൽ വിശ്വസ്ത സേവനത്തിനു ലഭിക്കുന്ന വ്യക്തിപരമായ പ്രതിഫലങ്ങളും ഉണ്ടായിരിക്കും. സദൃശവാക്യങ്ങൾ 11:30 നമ്മോട് പറയുന്നത് 'നീതിമാന്റെ ഫലം ജീവവൃക്ഷമാണ്, ആത്മാക്കളെ നേടുന്നവൻ ജ്ഞാനിയാണ്.' (അപ്പോസ്തലനായ പൗലോസ് – കർത്താവിന്റെ വിളവെടുപ്പിൽ വലിയവനും വിശ്വസ്തനുമായ വേലക്കാരനായിരുന്നു – ഈ സാക്ഷ്യത്തോടെ അവൻ തന്റെ ജീവിതാവസാനം വരെയും സൂക്ഷിച്ചു)

2 തിമൊഥെയൊസ് 4:7,8. ഞാൻ നല്ല പോർ പൊരുതു, ഓട്ടം തികെച്ചു, വിശ്വാസം കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി വെച്ചിരിക്കുന്നു; അതു നീതിയുള്ള ന്യായാധിപതിയായ കർത്താവു ആ ദിവസത്തിൽ എനിക്കു നല്കും; എനിക്കു മാത്രമല്ല, അവന്റെ പ്രത്യക്ഷതയിൽ പ്രിയംവെച്ച ഏവർക്കുംകൂടെ.

രണ്ടാമതു ഇത് ഒരു ലക്ഷ്യബോധമുള്ള, സഹിഷ്ണുതയുള്ള ഒരു പ്രവൃത്തിയാണ്. യേശു പറഞ്ഞു: 'ഞാൻ നിങ്ങളോട് പറയുന്നു, എന്റെ വാക്കുകൾ കേൾക്കുകയും എന്നെ അയച്ചവനിൽ വിശ്വസിക്കുകയും ചെയ്യുന്നവന് നിത്യജീവൻ ഉണ്ട്, അവൻ ന്യായവിധിയിലേക്ക് വരാതെ മരണത്തിൽ നിന്ന് ജീവിതത്തിലേക്ക് കടന്നിരിക്കുന്നു' (വി. യോഹന്നാൻ 5:24).

മറ്റൊരാൾക്ക് അവനെ അറിയാനുള്ള ക്ഷണത്തേക്കാൾ മെച്ചമായ മറ്റെന്തെങ്കിലും കൈമാറാൻ കഴിയുമെന്ന് ചിന്തിക്കാനാകുമോ? യേശുക്രിസ്തുവിന്റെ രാജ്യത്തിനുവേണ്ടിയുള്ള ആത്മാക്കളുടെ വിളവെടുപ്പിന്റെ വേലയേക്കാൾ ലക്ഷ്യബോധമുള്ള വേല വേറെയില്ല.!

**3: വിളവെടുപ്പ് ഒരു കൂട്ടുത്തരവാദിത്വം ആണ് ( 3637).**

നിത്യജീവനുവേണ്ടി കൂലി വാങ്ങുകയും ഫലം ശേഖരിക്കുകയും ചെയ്യുന്ന കൊയ്ത്തുകാരനെക്കുറിച്ച് പറയുമ്പോൾ യേശുതമ്പുരാൻ ഇത് കൂടി നമ്മെ പഠിപ്പിക്കുന്നു: '... വിതയ്ക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ച് സന്തോഷിക്കട്ടെ.'

യേശുവിന്റെ വാക്കുകൾ ഒരു പ്രത്യേക സാഹചര്യത്തെക്കാൾ ഒരു പൊതു തത്വത്തെക്കുറിച്ചാണ് സംസാരിക്കുന്നത്. എല്ലാത്തിനുമുപരി, എന്താണ് സംഭവിച്ചതെന്ന് നോക്കുക. – യേശു കിണറ്റിനരികെയുള്ള സ്ത്രീക്ക് തന്നെത്തന്നെ അവതരിപ്പിക്കുന്നു, അങ്ങനെ വിത്ത് വിതച്ചു; എന്നിട്ട് അവൾ വിശ്വസിക്കുകയും മറ്റുള്ളവരോട് പറയുകയും നഗരം മുഴുവൻ അവന്റെ അടുക്കൽ കൊണ്ടുവരികയും ചെയ്യുന്നു.

ശിഷ്യന്മാരും കൊയ്ത്തിൽ ചേരുന്നു! അവർ വിത്തു വിതച്ചില്ല; മറ്റാരോ ചെയ്തു. അവർ കൊയ്തു; അങ്ങനെ വിതക്കാരനും കൊയ്യുന്നവനും ഒരുമിച്ചു സന്തോഷിച്ചു. (1 കൊരിന്ത്യർ 3:5-9)

അപ്പൊല്ലോസ് ആർ? പൗലൊസ് ആർ? തങ്ങൾക്കു കർത്താവു നല്കിയതു പോലെ നിങ്ങൾ വിശ്വസിപ്പാൻ കാരണമായിത്തീർന്ന ശുശ്രൂഷക്കാരത്രേ. ഞാൻ നട്ടു, അപ്പൊല്ലോസ് നനെച്ചു, ദൈവമത്രേ വളരുമാറാക്കിയതു. ആകയാൽ വളരുമാറാക്കുന്ന ദൈവമല്ലാതെ നടുന്നവനും നനെക്കുന്നവനും ഏതുമില്ല. നടുന്നവനും നനെക്കുന്നവനും ഒരുപോലെ; ഓരോരുത്തന്നു താന്താന്റെ അദ്ധ്വാനത്തിന്നു ഒത്തവണ്ണം കൂലി കിട്ടും. ഞങ്ങൾ ദൈവത്തിന്റെ കൂട്ടുവേലക്കാർ; നിങ്ങൾ ദൈവത്തിന്റെ കൃഷി, ദൈവത്തിന്റെ ഗൃഹനിർമ്മാണം. വർദ്ധനവ് നൽകുന്നത് ദൈവം മാത്രമാണ്;

ഒരു വ്യക്തി ഒരു ഭാഗവും മറ്റൊരാൾ മറ്റൊരു ഭാഗവും ചെയ്യുന്നു. എല്ലാ പ്രവൃത്തികളുടെയും ക്രെഡിറ്റ് ദൈവത്തിനല്ലാതെ മറ്റാർക്കും എടുക്കാനാവില്ല; എന്നിട്ടും, നമ്മുടെ പങ്ക് വഹിക്കാൻ അവൻ നമ്മെ ഓരോരുത്തരെയും അനുവദിച്ചിരിക്കുന്നു.

നമ്മുടെ പൗരോഹിത്യ ശുശ്രൂഷയിൽ ഏതെങ്കിലും വിധത്തിൽ യേശുക്രിസ്തുവിനെ മറ്റൊരാളുമായി പങ്കിടാമെന്നും പ്രത്യക്ഷമായ ഫലങ്ങളൊന്നും കാണാനാകില്ലെന്നും കൂടി വിചാരിക്കണം.

എന്നാൽ നമ്മൾ വിശ്വസ്തതയോടെ ഒരു വിത്ത് വിതച്ചത് മറ്റാരെങ്കിലും കൊയ്യുമെന്നത് ദൈവത്തിന്റെ പദ്ധതിയായിരിക്കാം. നമ്മൾ ആദ്യം വിശ്വസ്തതയോടെ വിതയ്ക്കാത്തത് അവർക്ക് ഒരിക്കലും കൊയ്യാൻ കഴിയില്ല. ഒരുപക്ഷേ, നമ്മുടെ ശുശ്രൂഷയിൽ നമ്മൾ നേടിയ ഒരു ആത്മാവ്, മറ്റൊരാൾ വഴി

ദൈവം വിതച്ചത് നമ്മൾ കൊയ്യുക മാത്രമായിരുന്നിരിക്കാം ചെയ്തത്. നമ്മൾ ഒരു അത്ഭുതകരമായ ടീമിന്റെ ഭാഗം മാത്രമാണ് – എന്നാൽ നിങ്ങൾ ഒരു സുപ്രധാന ഭാഗവുമാണ്. നമ്മളുടെ ഭാഗം ഒരിക്കലും ചെറുതാക്കരുത്! നമ്മൾ ചെറിയതായി തോന്നുന്ന ചില പങ്കുകൾ വഹിക്കും – എന്നാൽ ദൈവത്തിന്റെ പദ്ധതിയിൽ,അത് വിളവെടുപ്പിൽ മറ്റൊരാൾക്ക് അത്യന്താപേക്ഷിതമായ ഒരു പങ്ക് ആയിരിക്കും...

**4: വിളവെടുപ്പിന് എപ്പോഴും തയ്യാറാവണം (വാ. 38).**

യേശു നമ്മോട് പറയുന്നു; 'നിങ്ങൾ അദ്ധ്വാനിച്ചിട്ടില്ലാത്തത് കൊയ്യാനാണ് ഞാൻ നിങ്ങളെ അയച്ചത്...'. ഇവിടെ, കഠിനമായ അധ്വാനത്തെ പരാമർശിക്കുന്ന ഒരു വാക്ക് യേശു ഉപയോഗിക്കുന്നു

ഈ അധ്വാനം ഒരാളെ ക്ഷീണിതനുമാക്കുന്നു. കിണറ്റിനരികെ ഇരുന്ന യേശു യാത്രയിൽ എത്ര ക്ഷീണിതനുമായിരുന്നുവെന്ന് വിവരിക്കാൻ 6-ാം വാക്യത്തിൽ ഉപയോഗിച്ച അതേ പദമാണിത്. യേശു നമ്മോട് പറയുന്നു, 'മറ്റുള്ളവർ അദ്ധ്വാനിച്ചു, നിങ്ങൾ അവരുടെ അധ്വാനത്തിൽ പ്രവേശിച്ചു.' തീർച്ചയായും ഇതിൽ യേശുവിന്റെ അധ്വാനവും ഉൾപ്പെടും.

അവൻ നമുക്കായി കുരിശിൽ വലിയ വില കൊടുത്തു; നാം അവന്റെ ത്യാഗത്തെക്കുറിച്ച് മറ്റുള്ളവരോട് പറയുകയും അവനിൽ വിശ്വാസം അർപ്പിക്കാൻ അവരെ നയിക്കുകയും ചെയ്യുമ്പോൾ, നാം അവന്റെ അധ്വാനത്തിലേക്ക് 'പ്രവേശിക്കുകയാണ് ചെയ്യുന്നത്.

ചിലർ വിത്ത് വിതച്ചവർ, മറ്റുള്ളവർ അത് നനച്ചവർ. എന്നിട്ട് – അവസാനം – മറ്റുള്ളവരുടെ അധ്വാനത്തിൽ പ്രവേശിച്ച് വിതച്ചത് കൊയ്യാൻ ദൈവം നമ്മെ അനുവദിച്ചേക്കാം. തുടർന്ന്, യേശു പറഞ്ഞതുപോലെ, 'വിതയ്ക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ചു സന്തോഷിക്കാം.' ◆



പത്തനംതിട്ട എഴുത്തുകൂട്ടം സാംസ്കാരികവേദിയുടെയും പുത്തൻകാവ് മാത്തൻ തരകൻ ട്രസ്റ്റിന്റെയും നേതൃത്വത്തിൽ കാതോലിക്കേറ്റ് കോളജ് മലയാളവിഭാഗത്തിന്റെ സഹകരണത്തോടെ നടത്തിയ പുത്തൻകാവ് മാത്തൻ തരകൻ അനുസ്മരണ സമ്മേളനം മന്ത്രി റോഷി അഗസ്റ്റിൻ ഉദ്ഘാടനം ചെയ്യുന്നു. പ്രഫ. മാലൂർ മുരളീധരൻ, റവ. മാത്യു ഡാനിയൽ, ഡോ. പോൾ മണലിൽ, ഡോ. ജോർജ് ഓണക്കൂർ, ഡോ. ഫിലിപ്പോസ് ഉമ്മൻ, ഡോ. വർഗീസ് പേരയിൽ, ഡോ. റോയ്സ് മല്ലശേരി തുടങ്ങിയവർ സമീപം.

## പുത്തൻകാവ് മാത്തൻതരകൻ സമാനതകളില്ലാത്ത വ്യക്തിത്വം: റോഷി അഗസ്റ്റിൻ

പത്തനംതിട്ട ● സമാനതകളില്ലാത്ത വ്യക്തിത്വമായിരുന്നു മഹാകവി പുത്തൻകാവ് മാത്തൻതരകനെന്നും ദീർഘവീക്ഷണം, മനോഹരമായ ഭാഷാശൈലി, സാമൂഹിക–സാംസ്കാരിക പ്രവർത്തനങ്ങൾ, അധ്യാപനം, ഗാന്ധിയൻ വീക്ഷണം ഇവയെല്ലാം നിറഞ്ഞ ജീവിതമായിരുന്നു അദ്ദേഹത്തിന്റേതെന്നും മന്ത്രി റോഷി അഗസ്റ്റിൻ പറഞ്ഞു. പത്തനംതിട്ട എഴുത്തുകൂട്ടം സാംസ്കാരികവേദിയുടെയും പുത്തൻകാവ് മാത്തൻ തരകൻ ട്രസ്റ്റിന്റെയും നേതൃത്വത്തിൽ കാതോലിക്കേറ്റ് കോളജ് മലയാളവിഭാഗത്തിന്റെ സഹകരണത്തോടെ നടത്തിയ പുത്തൻകാവ് മാത്തൻ തരകൻ അനുസ്മരണ സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

ഡോ. ജോർജ് ഓണക്കൂറിന്റെ ഹൃദയരാഗങ്ങൾ എന്ന ആത്മകഥയ്ക്ക് വിശ്വദീപം അവാർഡ് രാജ്യസഭ മുൻ ഉപാധ്യക്ഷൻ പി.ജെ.കുര്യൻ സമർപ്പിച്ചു.

പുത്തൻകാവ് മാത്തൻ തരകൻ ട്രസ്റ്റ് ചെയർമാൻ ഡോ. പോൾ മണലിൽ അധ്യക്ഷത വഹിച്ചു. ഡോ. റോയ്സ് മല്ലശേരി അനുസ്മരണ പ്രഭാഷണം നടത്തി. കോളജ് പ്രിൻസിപ്പൽ ഡോ. ഫിലിപ്പോസ് ഉമ്മൻ, മലയാളവിഭാഗം മേധാവി ഡോ. പി.ജെ. ബിൻസി, ഡോ. മേരി മാമ്മൻ, പത്തനംതിട്ട എഴുത്തുകൂട്ടം സാംസ്കാരികവേദി പ്രസിഡന്റ് ജി. പ്രീത് ചന്ദനപ്പള്ളി, സെക്രട്ടറി ഡോ. നിബുലാൽ വെട്ടൂർ, ട്രഷറർ ഹരിഷ് റാം, കമ്മിറ്റി അംഗം കുമ്പളത്ത് പത്മകുമാർ, ബിനു കെ. സാം, ഡോ. ലിബുസ് ജേക്കബ് ഏബ്രഹാം, ഡോ. വർഗീസ് പേരയിൽ, കോഴഞ്ചേരി സെന്റ് തോമസ് കോളജ് മലയാളവിഭാഗം മേധാവി ഡോ. സ്നേഹ ജോർജ് പച്ചയിൽ, ദേശത്തുടി പ്രസിഡന്റ് വിനോദ് ഇളകൊള്ളൂർ, കുളനട വായനക്കൂട്ടം പ്രസിഡന്റ് ജി. രഘുനാഥ് എന്നിവർ പ്രസംഗിച്ചു.

മഹാകാവ്യപ്രസ്ഥാനം മലയാളത്തിൽ എന്ന വിഷയത്തിൽ പ്രഫ. മാലൂർ മുരളീധരൻ, വിശ്വദീപം മലയാള സാഹിത്യത്തിൽ എന്ന വിഷയത്തിൽ റവ. ഡോ. മാത്യു ഡാനിയൽ എന്നിവർ ക്ലാസ് എടുത്തു. ഡോ. പോൾ മണലിൽ എഴുതി കേരള സർവകലാശാല പ്രസിദ്ധീകരിച്ച 'പുത്തൻകാവ് മാത്തൻ തരകൻ' എന്ന പുസ്തകം പി.ജെ. കുര്യൻ ഡോ. ജോർജ് ഓണക്കൂറിന് നൽകി പ്രകാശനം ചെയ്തു. റവ. ഡോ. മാത്യു ഡാനിയൽ എഴുതി ക്രൈസ്തവ സാഹിത്യ സമിതി പ്രസിദ്ധീകരിച്ച 'ബൈബിൾ മലയാളഭാഷയിലും സാഹിത്യത്തിലും' എന്ന പുസ്തകം ഡോ. ജോർജ് ഓണക്കൂർ ഡോ. ഫിലിപ്പോസ് ഉമ്മന് നൽകി പ്രകാശനം ചെയ്തു.



**മാനവ ശാക്തീകരണ വിഭാഗത്തിന്റെ അധ്യക്ഷനായി ഗീവർഗീസ് മാർ കൂറിലോസ് ചുമതലയേറ്റു. ഡെപ്യൂട്ടി സെക്രട്ടറി ഫാ. പി. എ. ഫിലിപ്പ്, ഫാ. തോമസ് പോൾ റമ്പാൻ, ഡോ. വർഗീസ് പി. പുന്നൂസ്, ഡോ. സിബി തരകൻ, ഡോ. ജോസഫ് പി.വർഗീസ് എന്നിവർ പങ്കെടുത്തു.**



**'സഹോദരൻ' പദ്ധതിയിലേക്ക് പുതുപ്പള്ളി വലിയ പള്ളിയുടെ സംഭാവനയായ 15 ലക്ഷം രൂപയുടെ ചെക്ക് പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് വികാരി ഫാ. ഡോ. വർഗീസ് വർഗീസ് കൈമാറി.**

## ഡോ. കെ. പി. ജോർജ് അന്തരിച്ചു



കോട്ടയം: പ്രശസ്ത ഡോക്ടറായ കെ പി ജോർജ് (94) അന്തരിച്ചു. കോഴിക്കോട് മെഡിക്കൽ കോളജിലും കോട്ടയം മെഡിക്കൽ കോളജിലും പ്രവർത്തിച്ചു. 1983-ൽ കോട്ടയത്തുനിന്ന് അസോസിയേറ്റ് പ്രഫസറായി വിരമിച്ചു.

1928-ൽ തൃശൂരിലാണ് ജനനം. 1945-ൽ കൊച്ചി സംസ്ഥാനത്തുനിന്ന് മദ്രാസിൽ എംബിബിഎസിനു പ്രവേശനം ലഭിച്ച രണ്ടു പേരിൽ ഒരാളാണു കെ. പി. ജോർജ്.

1958-ൽ എഡിൻബറോയിൽനിന്ന് ഡിടിഎം ആൻഡ് എച്ചും 1963-ൽ എംആർസിപിയും നേടി. 1975 ൽ ഇംഗ്ലണ്ടിൽനിന്ന് എൻഡോക്രൈനോളജിയിൽ നിന്നു പരിശീലനവും നേടി.

കൊച്ചി സംസ്ഥാനത്ത് ഹൈക്കോടതി ജഡ്ജിയായിരുന്ന കെ. എ. പൗലോസാണു പിതാവ്. മാതാവ് കൊച്ചി സംസ്ഥാന പൊലീസ് കമ്മിഷണറായിരുന്ന മഴുവഞ്ചേരിപ്പറമ്പത്ത് എം. എ. ചാക്കോയുടെ പുത്രി മേരി.

# His Will

### *St. John 4:31-38*

**Fr Nithin V Rajan**



Food is the basic need for all human being. Usually it is said that human beings toil all their life for their food to survive.

"His will is My Food" Jesus articulates. In today's Gospel portion we see Jesus says to His disciples that "My food is to do the will of Him who sent me and to finish His work". Then let us also ask ourselves what is our food? Are we doing things to get our food? What is it we live for? What is our purpose of life, work, relationships, money, time, values, etc.? It's so easy to be fascinated by the world around us and the gratification it promises. We can decide what makes us happy with little assessment. God clearly shows us by His Words in The Holy Scriptures what we are called for.

**His will and Focus**

*Meanwhile his disciples urged him, "Rabbi, eat something." But he said to them, "I have food to eat that you know nothing about." Then his disciples said to each other, "Could someone have brought him food?" "My food," said Jesus, "is to do the will of Him who sent me and to finish His work."* ***St. John 4:31-34***

When the disciples of Jesus Christ had gone to fetch food and when they return with it, Jesus says to them my food is to do the will of God. Food is something which nourishes the body and keeps it alive. When Jesus says so to His disciples, He means that to live or to be alive is to do the will of God that is what sustains in eternal life. That is the reason Jesus says in ***St. John 6:27*** *"Do not work for food that spoils, but for food that endures to eternal life, which the Son of Man will give you. For on him God the Father has placed his seal of approval."*

Jesus specifies what His Father wants in ***St. John 6:38-40*** *"For I have come down from heaven, not to do My own will, but the will of Him who sent Me. For this is the will of My Father, that everyone who beholds the Son and believes in Him will have eternal life, and I myself will raise him up on the last day".*

We are called to do His will and not our will. But as humans we fail to discern the will of God and we fall into the vanity of the world.

**Prayer is the Strength to do God's will**.

By prayer we are asking heavenly Father for His consent of how our life should be. Having a plan is important. We didn't create ourselves, so there is no way we can say ourselves why we were created, that question we can only ask to our Creator.

We see Jesus as a perfect example in the garden of Gethsemane in ***St. Luke 22:39-46*** *"He came out and went, as was his custom, to the Mount of Olives; and the disciples followed him. When he reached the place, he said to them, "Pray that you may not come into the time of trial." Then he withdrew from them about a stone's throw, knelt down, and prayed, "Father, if you are willing, remove this cup from me; yet, not my will but yours be done." Then an angel from heaven appeared to him and gave him strength. In his anguish he prayed more earnestly, and his sweat became like great drops of blood falling down on the ground. When he got up from prayer, he came to the disciples and found them sleeping because of grief, and he said to them, "Why are you sleeping? Get up and pray that you may not come into the time of trial."* Jesus was undergoing the most painful struggle of his life the crucifixion and disgraceful punishments, but still he was able to say not my will but your will, Father.

Here Christ Jesus is clearly laying path for our understanding of prayer. Prayer is not about changing God's will and fit our motives into it. The purpose of prayer is to seek God's will and then align our desires and plans with His. When we want something very much, choosing God's will over our own is not an easy accomplishment.

Here is the luminous teaching of our Saviour: "*Thy will be done*". ***St. Matthew 6:10*** "Whoever sincerely pronounces this prayer leaves his own will and puts all things in the will of God. But the will inspired by the demons consists is self-justification and trust in ourselves, and then they easily subject a man who receives this sort of thought". -St. Barsanuphius the Great. Saint Cyril writes "Those, therefore, who in their prayers ask that the will of God may be done also on earth, should "cleanse themselves from every defilement," leap out of the pitfalls of iniquity, and make *"perfecting holiness in the fear of God"* ***2 Corinthians 7:1***.

***Romans 12:2*** *"Do not be conformed to this world, but be transformed by the renewing of your minds, so that you may discern what the will of God, what is good and acceptable and perfect"*

**His call to harvest**

Don't you have a saying, 'It's still four months until harvest'? I tell you, open your eyes and look at the fields! They are ripe for harvest. Even now the one who reaps draws a wage and harvests a crop for eternal life, so that the sower and the reaper may be glad together. Thus the saying 'One sows and another reaps' is true. I sent you to reap what you have not worked for. Others have done the hard work, and you have reaped the benefits of their labor." ***St. John 4:35-38.***

The image of the harvest is a familiar one in the Holy Scriptures and is often applied to the ministry of winning lost souls. Even at the cross when Jesus says "I am Thirsty", Jesus didn't mean he needs water. Instead, He meant he needs more souls to be brought together for Him.

Farmer sow seeds in the land but leaders sow seeds in the mind, one is food for the physical well-being and one is food for mental well-being. This is a holistic way of growth.

"Completely have trust in God, leave everything in His hands, and believe that His love will act for your own benefit. Then God will take care of everything, because there is nothing He cannot do; everything is easy for Him. The difficult thing is for man to decide to humble himself and leave everything to God's providence and love." – Saint Paisios of Mount Athos. As we live this life in this world let us always pray to God "Thy Will be done" Amen.





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






## പരസ്പര സഹകരണവും സ്നേഹവും ഉണ്ടെങ്കിൽ ദാരിദ്ര്യരഹിത സമൂഹം സൃഷ്ടിക്കാം: ഗീവർഗീസ് മാർ കൂറിലോസ്

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ യുടെ മിഷൻ പ്രസ്ഥാനമായ സ്ലീബാ ദാസ സമൂഹത്തിന്റെ നേതൃത്വത്തിൽ വാകത്താനം പുത്തൻചന്ത സെന്റ്.പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് മിഷൻ പള്ളിയിൽ വച്ച് 2022 മെയ് മാസം 8 ഞായറാഴ്ച സ്ലീബാ ദാസ സമൂഹം അദ്ധ്യക്ഷൻ അഭി. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ ഇടവക സന്ദർശനവും മേഖലാ സമ്മേളനവും നടന്നു. രാവിലെ നടന്ന വിശുദ്ധ കുർബ്ബാനയ്ക്ക് അഭി.തിരുമേനി കാർമ്മികത്വം വഹിച്ചു. തുടർന്ന് പുതുപ്പള്ളി സെന്റ്.ജോർജ് ഓർത്തഡോക്സ് വലിയപള്ളി, ചിങ്ങവനം സെന്റ്.ജോൺസ് ഓർത്തഡോക്സ് പള്ളി എന്നിവടങ്ങളിലെ ആളുകളെയും ഉൾപ്പെടുത്തി മേഖലാ സമ്മേളനം നടത്തപ്പെട്ടു.. പ്രസ്ഥാനം വൈസ് പ്രസിഡന്റും ഇടവക വികാരിയുമായ ഫാ.പി.കെ. തോമസ്, സ്ളീബാദാസ സമൂഹം ജനറൽ സെക്രട്ടറി ഫാ. സോമു കെ. ശാമുവേൽ എന്നിവരുടെ നേതൃത്വത്തിൽ നടന്ന സമ്മേളനത്തിൽ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ അനുഗ്രഹ പ്രഭാഷണം നടത്തി. പരസ്പര സഹകരണവും സ്നേഹവും ഉണ്ടെങ്കിൽ വ്യക്തികളും കുടുംബങ്ങളും സമൂഹവും സ്വയം പര്യാപ്തമാകുമെന്നും അങ്ങനെ ദാരിദ്ര്യമില്ലാത്ത ലോകം സൃഷ്ടിക്കുവാൻ നമുക്ക് കഴിയുമെന്നും ഈ ദർശനമായിരുന്നു സ്ഥാപക പിതാവ് ഭാഗ്യസ്മരണാർഹനായ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ സുവിശേഷ പ്രവർത്തനങ്ങൾക്ക് പ്രചോദനമായത് എന്നും തിരുമേനി സന്ദേശത്തിൽ പറഞ്ഞു. തുടർന്ന് രണ്ട് പെൺകുട്ടികൾക്ക് വിവാഹ സഹായവും മൂന്ന് വിധവകൾക്ക് ചികിത്സാ സഹായവും തിരുമേനി നൽകി. മെത്രാപ്പോലീത്തായായി 31 വർഷം പൂർത്തീകരിച്ച തിരുമേനിയെ ഇടവക ആദരിച്ചു.

# ഓർമകളുടെ റാലി ബാക്കിയായി...

**കഴിഞ്ഞ ദിവസം അന്തരിച്ച വ്യോമസേന റിട്ടയേഡ് ഉദ്യോഗസ്ഥൻ ജോർജ് വർഗീസ് മോട്ടർ റാലികളിലെ താരം**

കോട്ടയം ● മോട്ടർ റാലി ഇഷ്ടപ്പെടുന്നവർ ഏറെയുണ്ടെങ്കിലും റാലിയോടുള്ള ഭ്രമം ഇതുപോലെ രക്തത്തിൽ അലിഞ്ഞ മറ്റൊരു വ്യക്തിയെ കണ്ടിട്ടില്ല- കഴിഞ്ഞ ദിവസം അന്തരിച്ച മോട്ടർ റാലി താരവും വ്യോമസേന റിട്ട. ഉദ്യോഗസ്ഥനുമായ അട്ടത്രയിൽ ജോർജ് വർഗീസിനെപ്പറ്റി (53) സുഹൃത്തുക്കളുടെ ഓർമ ഇതാണ്.

പോപ്പുലർ റാലി, ഡെസേർട്ട് സ്റ്റോം, ദുർഘടവും അപകടം നിറഞ്ഞതുമായ പാതകളിലൂടെ പോകുന്ന റെയ്ഡ്-ഡി-ഹിമാലയൻ തുടങ്ങി ജോർജ് പങ്കെടുക്കാത്ത മത്സരങ്ങൾ കുറവാണ്. നാവിഗേറ്റർ, ഓഫ് റോഡ് ഡ്രൈവർ, മത്സരങ്ങളുടെ സംഘാടകൻ, സേഫ്റ്റി ഇൻസ്ട്രക്ടർ, ഫൊട്ടോഗ്രഫർ, മെക്കാനിക്... ഈ രംഗത്തെ ഓൾറൗണ്ടർ ആയാണ് ജോർജ് അറിയപ്പെട്ടിരുന്നത്.

സുഹൃത്തുക്കളോടൊപ്പം തുടക്കമിട്ട സതേൺ അഡ്വഞ്ചേഴ്സ് ആൻഡ് മോട്ടർ സ്പോർട്സ് ക്ലബ്ബിന്റെ ആഭിമുഖ്യത്തിൽ ഒട്ടേറെ റാലികൾ സംഘടിപ്പിച്ചിരുന്നു. ഏഴു വർഷത്തോളം മുടങ്ങിക്കിടന്ന പോപ്പുലർ റാലി വീണ്ടും തുടങ്ങുവാൻ കഠിനാധ്വാനം ചെയ്തതും ജോർജ് ആയിരുന്നു.



ജോർജ് വർഗീസ്

വ്യോമസേനയിലെ ജോലിപരിചയം സംഘാടനത്തിലും അച്ചടക്കത്തിലും അദ്ദേഹത്തിനു ഗുണകരമായെന്നു സതേൺ അഡ്വഞ്ചേഴ്സ് ആൻഡ് മോട്ടർ സ്പോർട്സ് ക്ലബ് അംഗമായ പ്രേം കുമാർ ഓർമിക്കുന്നു. ഡോ. ബിക്കു ബാബുവിനൊപ്പം നാവിഗേറ്ററായി (റാലിയിൽ പങ്കെടുക്കുന്ന ഡ്രൈവർക്കൊപ്പം വാഹനത്തിലിരുന്ന് മത്സരപാതയും ഓരോ മേഖലയിലെയും വേഗവും നിർദേശിക്കുന്നയാൾ) ഒട്ടേറെ ദേശീയ റാലി ചാംപ്യൻഷിപ്പുകളിൽ പങ്കെടുത്ത് സമ്മാനങ്ങൾ നേടിയിട്ടുണ്ട്.

സിഎംഎസ് കോളജിലായിരുന്നു പഠനം. തുടർന്നു വ്യോമസേനയിൽ ചേർന്ന അദ്ദേഹത്തിന്റെ റാലി കരിയർ ആരംഭിക്കുന്നത് എയർഫോഴ്സിന്റെ ഹിമാലയൻ റാലി ടീമിലെ നാവിഗേറ്ററായാണ്. വിരമിച്ചതിനു ശേഷം നാട്ടിലെ മത്സരങ്ങളിൽ സജീവമായി. കേരള സർക്കാർ വാഗമണ്ണിൽ നടത്തിയ അഡ്വഞ്ചർ സ്പോർട്സ് ഇവന്റിന്റെ പ്രധാന സംഘാടകരിൽ ഒരാളായിരുന്നു.



**കേരള അർബൻ ആൻഡ് റൂറൽ ഡവലപ്പ്മെൻറ് ഫിനാൻസ് കോർപ്പറേഷൻ ചെയർമാനായി മലങ്കര ഓർത്തഡോക്സ് സഭാംഗം അഡ്വ. റെജി സഖറിയയെ നിയമിച്ചു.**



മൗണ്ട് സീനായി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വിശുദ്ധ ഗീവർഗീസ് സഹദയുടെ ഓർമ്മ പെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമികത്വം വഹിച്ചു. വികാരി ഫാ. ഫിലിപ്പോസ് വേണാട്ട്, ഫാ. മർക്കോസ് മർക്കോസ്, ഫാ. മാത്യു പി. രാജു സഹകാർമികത്വം വഹിച്ചു.



സ്ലീബാദാസ സമൂഹം അദ്ധ്യക്ഷനും മുംബൈ ഭദ്രാസന മെത്രാപ്പോലീത്തായുമായ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ കണ്ടനാട് കർമ്മേൽ ദയറായിലെ OVBS സന്ദർശിച്ചു. തിരുമേനിയുടെ 31-മത് മെത്രാഭിഷേക വാർഷികത്തോടനുബന്ധിച്ച് വിദ്യാർത്ഥികൾ 31 റോസാപ്പൂക്കൾ നൽകി സ്വീകരിച്ചു. അഭി.തിരുമേനി വിദ്യാർത്ഥികൾക്ക് സന്ദേശം നൽകുകയും മധുരം നൽകി അനുഗ്രഹിക്കുകയും ചെയ്തു.



ഹരിപ്പാട് കെയർ ക്രാഫ്റ്റ് ആശുപത്രിയിൽ കരുവാറ്റ പള്ളി യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നേഴ്സ് ദിനത്തോട് അനുബന്ധിച്ചു നടന്ന ആദരം.




## വാർഷിക സമ്മേളനം

കൊല്ലം: കൊല്ലം മെത്രാസന ബാലസമാജം വാർഷിക സമ്മേളനം പുത്തൂർ കാരിക്കൽ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടന്നു. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. ബാലസമാജം കേന്ദ്ര പ്രസിഡന്റ് അഭിവന്ദ്യ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. ഫാ. ടോണി എം. യോഹന്നാൻ ക്ലാസ് നയിച്ചു. ബാലസമാജം കേന്ദ്ര പ്രസിഡന്റ് ആയി നിയമിതനായ യൗസേബിയോസ് തിരുമേനിയെ അനുമോദിച്ചു. ഫാ. ഇ. പി. വർഗ്ഗീസ്, ഫാ. സോളു കോശി രാജു, ഫാ. ജോയിക്കുട്ടി, ഫാ. മാത്യൂ അലക്സ്, അഭിഷേക് തോമസ്, ഡോ. സൂസൻ അലക്സാണ്ടർ, ബിജു ബേബി എന്നിവർ പ്രസംഗിച്ചു.



## മെൽബണിൽ വി. ഗീവർഗീസ് സഹദായുടെ പെരുന്നാൾ ആഘോഷിച്ചു

മെൽബൺ: ക്ലയിറ്റൻ സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് പള്ളിയിൽ വിശുദ്ധനായ ഗീവർഗീസ് സഹദായുടെ ഓർമ്മപെരുന്നാൾ മെയ് 7 ശനി, 8 ഞായർ ദിവസങ്ങളിലായി ആഘോഷപൂർവ്വം കൊണ്ടാടി. ശനിയാഴ്ച സന്ധ്യാപ്രാർത്ഥനക്കും മറ്റു ചടങ്ങുകൾക്കും വികാരി ഫാ. സാം ബേബി നേതൃത്വം നൽകി. ഞായറാഴ്ച വി. കുർബ്ബാനക്കും, പ്രദക്ഷിണത്തിനും രാജസ്ഥാനിലെ ജ്യോതിസ് ആശ്രമത്തിന്റെ മുഖ്യ ചുമതലക്കാരൻ ഫീലിപ്പോസ് റമ്പാൻ മുഖ്യകാർമ്മികത്വം വഹിച്ചു. വികാരി ഫാ. സാം ബേബി, മുൻ അസി. വികാരി ഫാ. ഫെർഡിനാഡ് പത്രോസ് എന്നിവർ സഹകാർമ്മികരായിരുന്നു. വിവിധ മത്സരങ്ങളിലും, ക്ലാസ്സ് അടിസ്ഥാനത്തിലുള്ള പരീക്ഷയിലും വിജയികളായ സൺഡേസ്ക്കൂൾ കുട്ടികൾക്കുള്ള സമ്മാനദാനം നിർവ്വഹിച്ചു. പെരുന്നാൾ ചടങ്ങുകൾക്ക് ട്രസ്റ്റി അബ്രാഹാം പി. ജോർജ്, സെക്രട്ടറി ജിബിൻ മാത്യു, മറ്റു കമ്മറ്റിയംഗങ്ങൾ എന്നിവർ നേതൃത്വം നല്കി. ഇടവക ജനങ്ങളുടെ വിപുലമായ പങ്കാളിത്തം കൊണ്ടു ശ്രദ്ധേയമായ പെരുന്നാൾ ചടങ്ങുകൾ ഒരു മണിക്ക് നേർച്ച സദ്യയോടെ അവസാനിച്ചു.



ജൂനിയർ ഐനാംസ് ക്യാമ്പ്, മാവേലിക്കര



സൈപ്രസിൽ കൂടിയ WCCbpsS Inter Orthodox സഭാ യോഗത്തിൽ മലങ്കര സഭയെ പ്രതിനിധീകരിച്ച് ഡോ. സഖറിയാസ് മാർ നിക്കോളവോസ് മെത്രാപ്പോലീത്ത പങ്കെടുത്തു. Prof. Dr. Michael Kinnamon, ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത എന്നിവർ സമീപം.



## നഴ്സസ് ദിനാഘോഷങ്ങൾ

തിരുവല്ല: പരുമല ആശുപത്രിയിൽ മെയ് 12-ന് അന്താരാഷ്ട്ര നഴ്സസ് ദിനാഘോഷങ്ങൾ നടത്തി. ഡോ. യൂഹാനാൻ മാർ ക്രിസോസ്റ്റോമോസിന്റെ അധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ നഴ്സുമാരെ ആദരിക്കുകയും, മികച്ച നഴ്സിംഗ് ഡിപ്പാർട്ട്മെന്റിന് ഫ്ലോറൻസ് നൈറ്റിഗേൽ എവർ റോളിങ്ങ് ട്രോഫി നൽകുകയും ചെയ്തു.

പരുമല ആശുപത്രി സി.ഇ.ഒ. ഫാ. എം സി പൗലോസ്, ഫിനാൻസ് കോ-ഓർഡിനേറ്റർ റവ. ഫാ. തോമസ് ജോൺസൻ കോർ എപ്പിസ്കോപ്പ, ചാപ്ലിൻ ഫാ. ജിജു വർഗീസ്, പ്രോജക്ട് ഡയറക്ടർ Er. വർക്കി ജോൺ, മെഡിക്കൽ സൂപ്രണ്ട് ഡോ. ഷെറിൻ ജോസഫ്, ആശുപത്രി മാനേജിങ് കമ്മിറ്റി മെമ്പർ തോമസ് ജോസഫ്, അന്നമ്മ ജേക്കബ്, പരുമല നഴ്സിംഗ് കോളജ് പ്രിൻസിപ്പൽ ടെസ്സി റെജി, തുടങ്ങിയവർ നഴ്സസ് ഡേ ആശംസകൾ അറിയിച്ചു.




മർത്തമറിയം വനിതാ സമാജം ചെങ്ങന്നൂർ ഭദ്രാസന വാർഷിക സമ്മേളനം. ഡോ. തോമസ് മാർ തീമോത്തിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് എന്നിവർ നേതൃത്വം നൽകി.

## എഞ്ചിനീയറിംങ് പഠനം ആഗ്രഹിക്കുന്ന വിദ്യാർത്ഥികൾക്ക് അവസരം

കോട്ടയം :എഞ്ചിനീയറിംഗ് പഠിക്കാനാഗ്രഹിക്കുന്ന വിദ്യാർഥികൾക്കായി മലങ്കര ഓർത്തഡോക്സ് സഭയുടെ പൂർണ ഉടമസ്ഥതയിലുള്ള പീരുമേട് മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജും സഭയുടെ വിദ്യാർത്ഥി പ്രസ്ഥാനവും സംയുക്തമായി ഒരുക്കുന്ന ഒരു സുവർണ്ണ അവസരം. പീരുമേട് മാർ ബസേലിയോസ് ക്രിസ്ത്യൻ കോളേജ് ഓഫ് എൻജിനീയറിങ് ആൻഡ് ടെക്നോളജിയിൽ ക്യാമ്പസ് ടൂറും സൗജന്യ എൻട്രൻസ് ക്രാക്കിംഗ് ടിപ്സും കരിയർ ഓറിയന്റേഷൻ സെമിനാറുമൊരുക്കുന്നു. മെയ് 21-ന് 11 മണിക്ക് ആയിരിക്കും ക്ലാസ്സ്. തിരുവനന്തപുരം, കൊല്ലം, കൊട്ടാരക്കര, തുമ്പമൺ, അടൂർ, ചെങ്ങന്നൂർ, മാവേലിക്കര, നിരണം , നിലക്കൽ, കോട്ടയം, കോട്ടയം സെൻട്രൽ, ഇടുക്കി എന്നീ ഭദ്രാസനങ്ങളിൽ നിന്നും വാഹന സൗകര്യം ഒരുക്കുന്നതാണ്. താല്പര്യമുള്ള വിദ്യാർത്ഥികൾ അരമന ഓഫീസ്/എം.ജി.ഓ.സി.എസ്.എം സെക്രട്ടറിമാർ വഴിയായി ഗൂഗിൾ ഫോം ഫിൽ ചെയ്യേണ്ടതാണ്. ഓരോ ഭദ്രാസനത്തിൽ നിന്നും ആദ്യം രജിസ്റ്റർ ചെയ്യുന്ന 50 കുട്ടികൾക്ക് മാത്രമാണ് ഈ അവസരം.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പൂർണ ഉടമസ്ഥതയിലുള്ള കോളേജ് അനേകം വിദ്യാർഥികൾക്ക് ശോഭനമായ ഭാവിക്ക് അടിത്തറപാകി. എഞ്ചിനീയറിംഗ് രംഗത്ത് നീണ്ട 21 വർഷത്തെ പാരമ്പര്യം പേറുന്ന ഈ കലാലയം പഠിക്കാൻ സമർത്ഥരായ നിർധനരായ വിദ്യാർത്ഥികൾക്ക് ഫീസ് ഇളവോടു കൂടി പഠിക്കാൻ അവസരമൊരുക്കുന്നു.

സിവിൽ എൻജിനീയറിങ് ,ഇലക്ട്രോണിക്സ് എൻജിനീയറിങ്, ഇലക്ട്രിക്കൽ എൻജിനീയറിങ്, മെക്കാനിക്കൽ എൻജിനീയറിങ് എന്നീ കോഴ്സുകളിലേക്ക് അഡ്മിഷൻ എടുക്കുന്ന വിദ്യാർഥികൾക്കാണ് ഈ അവസരം ലഭിക്കുന്നത്. സാധാരണക്കാർക്ക് ഉന്നത വിദ്യാഭ്യാസം എന്ന ദൗത്യമാണ് സഭ ഇതിലൂടെ നിർവ്വഹിക്കുന്നത്. ജാതി മത ഭേതമില്ലാതെയാണ് ഈ സൗകര്യം ക്രമീകരിക്കുന്നത്. സമർത്ഥരരും സാമ്പത്തിക വൈഷമ്യം അനുഭവിക്കുന്ന വിദ്യാർത്ഥികൾക്കാണ് മുൻഗണന.

കൂടുതൽ വിവരങ്ങൾക്കായി എം.ജി.ഒ.സി.എസ്.എം. സെക്രട്ടറി ഫാ. ജീസൺ പി വിൽസൺ,(94467 68051) റീജിയണൽ സെക്രട്ടറി നികിത് കെ. സക്കറിയയുമായോ (9747031624) ബന്ധപ്പെടേണ്ടതാണ്.



Thomas Daniel Karikottu wins Gold and Dania Daniel Karikottu wins Bronze in Kerala State Sub Junior Boxing Championship 2022-2023, Attingal, Kerala.